കേരളസർവ്വകലാശാല

ഭാഷാഗ്രന്ഥാവലി-അങ്കം 102

# അദ്ധ്യാത്മവിചാരംപാന




പ്രസാധകൻ

ഡോക്ടർ കെ. രാഘവൻ പിള്ള, ബി. ഏ. (ആണേഴ്സ്)
പി. എച്ച്. ഡി, (ലണ്ടൻ)

ക്യൂറേറ്റർ

ഹസ്തലിഖിതഗ്രന്ഥശാല, തിരുവനന്തപുരം

1959/1134

 [വില രൂപ. 1




ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന  ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ  ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

ഭാഷാഗ്രന്ഥാവലി-അങ്കം 102

# അധ്യാത്മവിചാരംപാന




പ്രസാധകൻ

**ഡോക്ടർ കെ. രാഘവൻ പിള്ള, ബി. ഏ. (ആണേഴ്സ്)**
**പി. എച്ച്. ഡി, (ലണ്ടൻ)**

ക്യൂറേറർ

ഹസ്തലിഖിതഗ്രന്ഥശാല, തിരുവനന്തപുരം

1959/1134

 [വില രൂപ-1

## അവതാരിക

പൂന്താനം നമ്പൂതിരിയുടെ ജ്ഞാനപ്പാനയ്ക്കു സമമെന്നോ അതിനുപരി എന്നോ പറയത്തക്ക നിലയിൽ അജ്ഞാതനാമാവായ ഒരു കവി രചിച്ചതാണ് അധ്യാത്മവിചാരം പാന.

"ജ്ഞാനമാർഗ്ഗമറിയേണമെങ്കിലോ
ജ്ഞാനികൾ പറയുന്നതു കേൾക്കണം.
ജ്ഞാനമെന്നിയേ മറ്റൊന്നുമില്ലെന്നു
ജ്ഞാനികൾ പറ കൊട്ടി മുഴക്കുന്നു."

എന്നീ ഭാഗത്തിൽനിന്നു ജ്ഞാനമാർഗ്ഗത്തെക്കുറിച്ചാണ് ഈ കൃതിയിൽ പ്രതിപാദിക്കുന്നതെന്ന് സ്പഷ്ടമാകുന്നു. പൂന്താനത്തിന്റെ ജ്ഞാനപ്പാനയിൽ ഭക്തിമാർഗ്ഗം തെളിഞ്ഞു നില്ക്കുന്നതുപോലെ ഈ കൃതിയിൽ ജ്ഞാനമാർഗ്ഗം തെളിഞ്ഞു കാണുന്നു. പ്രസ്തുതകൃതിയിൽ പ്രസ്താവിച്ചിരിക്കുന്നവ 'പറയാവതല്ലെങ്കിലും പറയുന്നു ഞാൻ' എന്നു പറഞ്ഞുകൊണ്ടാണു ഗ്രന്ഥം ആരംഭിച്ചിരിക്കുന്നതു്.

ഭക്തിമാർഗ്ഗം കർമ്മമാർഗ്ഗം ജ്ഞാനമാർഗ്ഗം എന്നീ മൂന്നു പന്ഥാക്കളിൽ കൂടിയാണല്ലോ ഭാരതീയരായ വേദാന്തികൾ ഗ്രന്ഥങ്ങൾ രചിച്ചിട്ടുള്ളതു്. വൈജ്ഞാനികവും വൈകാരികവുമായ ബ്രഹ്മബന്ധത്തെ യഥാക്രമം ജ്ഞാനമാർഗ്ഗവും ഭക്തിമാർഗ്ഗവും പ്രതിനിധാനം ചെയ്യുന്നു. ഫലാഭിസന്ധി കൂടാതെയുള്ള വിഹിതകർമ്മാനുഷ്ഠാനമാണ് കർമ്മമാർഗ്ഗത്തിന്റെ ലക്ഷണം.

വിശ്വസൃഷ്ടി മുതല്ക്കുള്ള കാര്യങ്ങൾ വളരെ വിസ്തരിച്ചില്ലെങ്കിലും സാമാന്യജനങ്ങൾക്കു കൂടി സുഗ്രഹമാകത്തക്ക നിലയിൽ പ്രസ്തുത കൃതിയിൽ പ്രതിപാദിച്ചിരിക്കുന്നു.

"വിശ്വസൃഷ്ടിക്കു കാരണമാം ബ്രഹ്മം
വിശ്വമുള്ളപ്പോഴില്ലെന്നിരിക്കുമോ
വിശ്വനാശം വരുമ്പോഴുമുണ്ടതു
ശാശ്വതമെന്നു ചിന്തിച്ചുറയ്ക്കണം"

എന്നിങ്ങനെയുള്ള മുഖവുരയോടുകൂടിയാണു വിഷയപ്രതിപാദനം സമാരംഭിക്കുന്നതു്. പരബ്രഹ്മത്തിൽനിന്നുളവായിട്ടുള്ളതാണു് ഈ ജഗത്തെന്നും ഒടുവിൽ എല്ലാം ബ്രഹ്മത്തിൽ തന്നെ ലയിക്കുന്നു എന്നും പ്രസ്താവിച്ചിട്ടു് അതിനു ഏതാനും ഉത്തമോദാഹരണങ്ങൾ കാണിച്ചിരിക്കുന്നു. ഉദാഹരണത്തിനു ഒന്നുമാത്രം ചുവടേ ചേക്കാം.

"പുത്രന്മാരെന്നും വിത്തമെന്നും ചില
മിത്രമെന്നും കളത്രമെന്നിങ്ങനെ
എത്ര ജന്മം കഴിഞ്ഞു നാമെന്നതും
കുത്ര പോയെന്നും ചിന്തിച്ചു ചൊല്ലാമോ."

വേദവ്യാസൻ, വസിഷ്ഠൻ, ആചാര്യസ്വാമികൾ, വിദ്യാരണ്യസ്വാമികൾ തുടങ്ങിയ മഹാത്മാക്കൾ അവരുടെ കൃതികളിൽ പ്രതിപാദിച്ചിട്ടുള്ള ഗഹനതത്വങ്ങൾ തന്നെ സുലളിതമായി ഈ പാനയിൽ കൈകാര്യം ചെയ്തിരിക്കുന്നു. ഉദാഹരണമായി—

"വിശ്വമൊക്കെയും നശ്വരമെന്നല്ലേ
വിശ്വനാഥൻ അരുൾചെയ്തു ഗീതയിൽ"

എന്ന ഭാഗത്തിലെ ആശയഗാംഭീര്യവും പ്രതിപാദനലാളിത്യവും നോക്കുക.

പൂന്താനം നമ്പൂതിരി ഭക്തിവിഷയകമായി വിതരണം ചെയ്തിട്ടുള്ള തത്വസംഹിതയ്ക്കു തുല്യമായിട്ടു തന്നെ അദ്ധ്യാത്മവിചാരം പാനയിൽ അദ്വൈതവേദാന്തവിഷയങ്ങളേയും തത്കർത്താവു് സമാഹരിച്ചിട്ടുണ്ടു്. ആചാര്യസ്വാമികളുടെ അപരോക്ഷാനുഭൂതിയേയും ആത്മബോധത്തേയും സ്വാത്മനിരൂപണത്തേയും വാക്യവൃത്തിയേയും വിവേകചൂഡാമണിയേയും മററും ഉപജീവിച്ചുകൊണ്ടാണു് ഈ കൃതി രചിച്ചിരിക്കുന്നതെന്നു് അവകളുമായി താരതമ്യപ്പെടുത്തി നോക്കുമ്പോൾ നമുക്കു മനസ്സിലാകുന്നതാണു്.

മഹാകവി ഉള്ളൂർ ഈ കൃതിയെ സംബന്ധിച്ചു് കേ: സാ: ചരിത്രത്തിൽ യാതൊന്നും തന്നെ പ്രസ്താവിച്ചു കാണുന്നില്ല.

"തൃക്കടേരി യതിപ്രവരനെയും
അക്കണെക്കന്യദേശികന്മാരെയും
ഉൾക്കരളിൽ കരുതുകകൊണ്ടല്ലൊ
ധിക്കൃതമായി മായാപ്രപഞ്ചവും"

ഈ നാലു വരികളിൽനിന്നും കിട്ടുന്ന തെളിവല്ലാതെ മറെറാരു തെളിവും കവിയെ സംബന്ധിച്ച് ഈ പാനയിൽനിന്നു കിട്ടുന്നില്ല. ഈ കൃതിയുടെ കർത്താവിൻെറ പ്രധാനഗുരു തൃക്കടേരി യതിപ്രവരനാണെന്നും മററു ചില ഗുരുനാഥന്മാർകൂടി അദ്ദേഹത്തിനുണ്ടായിരുന്നു എന്നും മുകളിൽ ഉദ്ധരിച്ച വരികളിൽനിന്നു വ്യക്തമാകുമല്ലോ. എന്നാൽ ആരാണു് ഈ 'തൃക്കടേരി യതിപ്രവര'നെന്നും ആരെല്ലാമാണു് 'അന്യദേശികന്മാ'രെന്നുമുള്ള കാര്യത്തിൽ നമുക്ക ഈ ഘട്ടത്തിൽ മൗനമേ സാദ്ധ്യമായിട്ടുള്ളൂ. ഇതിൻെറ കർത്താവു് മായാപ്രപഞ്ചത്തെ ധിക്കരിച്ചവനാണു് എന്നുകൂടി ഉദ്ധൃതഭാഗത്തിൽനിന്നു തെളിയുന്നു. ഈ കൃതി ആദ്യന്തം വായിച്ചു നോക്കുന്ന ഒരാളിനു കവി ഒരു അദ്വൈതവേദാന്തിയായിരുന്നു എന്നു മനസ്സിലാക്കാം. ഇതിൻെറ രചനകൊണ്ടു് അദ്ദേഹം ഉദ്ദേശിക്കുന്നതെന്തെന്നും ഇതിൽ വ്യക്തമാക്കിയിട്ടുണ്ടു്. കവിയുടെ കാവ്യരചനോദ്ദേശ്യം കാണ്മാൻ താഴെ പറയുന്ന വരികൾ നോക്കുക:-

"ഇപ്പ്രകാരമിപ്പാനപ്രബന്ധത്തെ
സ്വല്പബുദ്ധികൾക്കായിട്ടു ചൊല്ലിയേൻ.
അല്പങ്ങളായ ദോഷങ്ങളൊക്കെയും
സല്പുമാന്മാർ സഹിച്ചരുളേണമേ.
ഇപ്പ്രബന്ധമൊരുത്തനനുദിനം
അല്പമെങ്കിലും ശ്രദ്ധയായ് ചൊല്ലുകിൽ
അപ്പുരുഷൻെറ സംസാരസങ്കടം
മപ്പുരാന്തകനാണെ നശിച്ചീടും."

പൂന്താനം നമ്പൂതിരി അദ്ദേഹത്തിന്റെ ജ്ഞാനപ്പാന അവസാനിപ്പിക്കുന്ന ഭാഗത്തു് ഭംഗ്യന്തരേണ സൂചിപ്പിക്കുന്നതും ഈ അവസരത്തിൽ സ്മരണീയമാണു്.

"ആദമാദംപൂണ്ടു ചൊല്ലുവിൻ നാമങ്ങൾ
ആനന്ദംപൂണ്ടു ബ്രഹ്മത്തിൽ ചേരുവാൻ
മതിയുണ്ടെങ്കിലൊക്കെ മതിയിതു
തിരുനാമത്തിൻ മാഹാത്മ്യമാമിതു."

അധ്യാത്മവിചാരം പാനയിലെ 24-35 വരെയുള്ള പേജുകളിൽ യോഗ്യന്മാർക്കറിവാൻ തക്കവണ്ണമരുൾചെയ്തിട്ടുള്ള 'പൂർണ്ണാനന്ദൈകരൂപമായ പ്രത്യഗാത്മസ്ഥിതിയും പ്രകാശിക്കും' എന്ന മഹത്തായ തത്ത്വവും 'ശ്രുതിഗമ്യത്വം, ബുദ്ധ്യാദ്യഗമ്യത്വം രണ്ടുമാത്മാവിനുണ്ടെന്നു ചൊല്ലുന്നു' എന്നിങ്ങനെ വിദ്യാരണ്യസ്വാമികൾ പഞ്ചദശിയിലേ ഏഴാം പ്രകരണമായ തൃപ്തിദീപത്തിൽ പ്രസ്താവിച്ച മഹത്തായ തത്ത്വവും സുന്ദരമായി പ്രതിപാദിച്ചിരിക്കുന്നു. പ്രൗഢങ്ങളായ വേദാന്തകൃതികളെ സ്വല്പബുദ്ധികൾക്കായി പകർന്നു കൊടുക്കുന്നതിൽ കവി കാണിച്ചിട്ടുള്ള സംഗ്രഹണപാടവം അന്യാദൃശമെന്നേ പറയേണ്ടൂ.

പാനയിലേ ഭാഷാരീതി പ്രാചീനമാണെന്നു പറയാൻ നിവൃത്തിയില്ല. പൂന്താനത്തിന്റെ ജ്ഞാനപ്പാനയിൽ കാണുന്ന രീതിയും ഇതു തന്നെയാണു്. അതുകൊണ്ടു് കൊല്ലവർഷം ഒമ്പതാം ശതകത്തിൽ തന്നെയായിരിക്കണം ഈ കൃതിയുടെ നിർമ്മിതി എന്നു സാമാന്യമായി പറയാം.

ഈ കൃതി പ്രകാശിപ്പിക്കുന്ന കാര്യത്തിൽ റിസർച്ചു് ആഫീസ്സർ ശ്രീ. എം. മാധവൻ പിള്ളയും അസിസ്റ്റന്റ് റിസർച്ചു് ആഫീസ്സർ ശ്രീ. എൻ. ശ്രീധരൻ നായരും എന്നെ സഹായിച്ചിട്ടുണ്ടു്.

തിരുവനന്തപുരം
1-5-1959

കെ. രാഘവൻ പിള്ള
ക്യൂറേറ്റർ
മാനുസ്ക്രിപ്റ്റ്സ് ലൈബ്രറി

# അദ്ധ്യാത്മവിചാരം പാന

അംബികാസുതനായ ഗണേശനും
നിർമ്മലാംഗി സരസ്വതീ ദേവിയും
നമ്മുടെ ഗുരുനാഥന്മാരുമേററം
നന്മകൾ വരുത്തീടുക സന്തതം !

ജ്ഞാനമാർഗ്ഗമറിയേണമെങ്കിലോ
ജ്ഞാനികൾ പറയുന്നതു കേൾക്കണം
ജ്ഞാനമെന്നിയേ മറെറാന്നുമില്ലെന്നു
ജ്ഞാനികൾ പറ കൊട്ടി മുഴക്കുന്നു.

ആചാര്യന്മാരെ വന്ദിച്ചു ചൊല്ലുന്നേൻ
ആയവണ്ണം ചുരുക്കത്തിലൊക്കെയും
ആമോദമോടു കേട്ടാലിതേവനും
വ്യാമോഹങ്ങളൊഴിഞ്ഞു സുഖം വരും. 12

പറയാവതല്ലെങ്കിലുമെന്നുടെ
ഗുരുപാദങ്ങളുള്ളിൽ വിളങ്ങുമ്പോൾ
ഒരുവണ്ണം പറയാമെന്നൊണ്ടിതു
പറയുന്നു ഞാൻ കേൾപ്പിനിതാദരാൽ.

വിശ്വസൃഷ്ടിക്കു കാരണമാം ബ്രഹ്മം
വിശ്വമുള്ളപ്പോഴില്ലെന്നിരിക്കുമോ
വിശ്വനാശം വരുമ്പോഴുമുണ്ടതു
ശാശ്വതമെന്നു ചിന്തിച്ചുറയ്ക്കണം.

കാരണമൊന്നും കൂടാതെയില്ലല്ലോ
കാര്യമൊന്നുമൊരേടത്തുമോർക്കുമ്പോൾ
അതുകൊണ്ടു ജഗത്തിനു കാരണം
പരമാത്മസ്വരൂപമായീടുന്നു. 24

അതുതന്നെയിക്കാണുന്നതൊക്കെയും
ഇതു നിശ്ചയം വന്നാൽ മതിയല്ലോ
കാരണം തന്നെ കാര്യമായീടുന്നു
നാമരൂപങ്ങൾ കൊണ്ടെന്നറിഞ്ഞാലും.

കാണുന്നീലയോ മൃത്സുവർണ്ണാദികൾ
ഘടകുണ്ഡലരൂപമാകുന്നതും
മൃത്തു കൊണ്ടു ചമച്ച ഘടാദികൾ
മൃത്തു കൂടാതെ സത്യമായെന്തുള്ളൂ?

സത്യമിങ്ങനെ കാണുന്നതൊക്കെയും
സച്ചിദാനന്ദമല്ലാതെയില്ലെടോ
ഘടമെന്നുള്ള നാമവും രൂപവും
ഘടികാദ്യംകൊണ്ടങ്ങു നശിക്കുമ്പോൾ 36

മൃത്തു ശേഷിക്കും സത്യസ്വരൂപമാ-
മപ്രകാരം പ്രപഞ്ചവും ബ്രഹ്മമാം
നാമരൂപങ്ങൾ തോന്നുവാനെന്തെന്നാൽ
മായകൊണ്ടതു തോന്നിയാലെന്തഹോ.

തോന്നിയാലതു സത്യമാമോ എന്നാൽ
തോന്നുന്നതൊക്കെ സത്യമായീടുമോ
തോന്നുന്നീലയോ രജ്ജുവിൽ സർപ്പവും
ശുക്തിയിൽ രജതത്തെയുമങ്ങനെ.

ദിഗ്ഭ്രമം മൃഗതൃഷ്ണയെന്നീവക
തോന്നീടുന്നതു സത്യമായീടുമോ?
ഒന്നുതന്നെ പലതായി തോന്നുമെ-
ന്നൊന്നു രണ്ടല്ല കണ്ടറിയുന്നു നാം.

എന്നതൊന്നു വിചാരിച്ചു നോക്കണം
മന്ദബുദ്ധികളെങ്കിലും നാമിപ്പോൾ
ഏകനായുള്ള സൂര്യനെത്തോയത്തി-
ലേറിയോന്നായിക്കാണുന്നിതില്ലയോ.

ഹേതുവെന്തിതിനെന്നു നിനയ്ക്കുമ്പോൾ
മോഹമെന്നിയേ മറ്റൊന്നുമില്ലഹോ
ഫേനമെന്നും തരംഗമെന്നും ജല-
പ്പോളയെന്നും ചുഴിയെന്നുമിങ്ങനെ.

നേരു തന്നെ വിചാരിച്ചു കാണുമ്പോൾ
വാരി തന്നെ പലതായിത്തോന്നുന്നു
മഹത്താകിയോരാകാശമല്ലയോ
മഠത്തിന്നകത്തൊക്കവേ കാണുന്നു.

ഘടത്തിന്നകത്തിങ്കലും കാണുന്നു
ഘടിച്ചീടുമോ ഭേദമിവറ്റിങ്കൽ
ജീവനെന്നും പരമെന്നും ചൊല്ലുന്നു
ഏവമെന്നത്രേ വേദം പറയുന്നു.

ഭേദമായ് നിനച്ചീടുന്നു പിന്നെയും
ഖേദിപ്പാനൊരു കൗശലമിങ്ങനെ
വേദവിശ്വാസം പോരായ്ക കാരണം
വാദിച്ചീടുന്നു ഭേദിച്ചു പിന്നെയും

ബോധിച്ചീടണമൊന്നെന്നറയ്ക്കാഞ്ഞാൽ
ബാധിച്ചീടും നരകഭയങ്ങളാൽ
സാധിച്ചീടുന്നു വേദത്തിലിങ്ങനെ
ബോധിക്കാത്തതുമത്ഭുതമോർക്കുമ്പോൾ. 72

വേദവാക്കിനെ വിശ്വസിക്കാഞ്ഞാലോ
ഖേദിക്കുന്നതോ കുററമല്ലൊട്ടുമേ
വേദത്തെക്കാൾ പ്രമാണമായിട്ടിഹ
വൈദികമാർഗ്ഗത്തിലേതുമൊന്നില്ലയോ.

ഇത്രയെല്ലാമറിവാൻ പണിയെന്നാൽ.
അത്ര വേണ്ടാ പറയാമെളുപ്പത്തിൽ
പുത്രന്മാരെന്നും വിത്തമെന്നും ചില
മിത്രമെന്നും കളത്രമെന്നിങ്ങനെ.
എത്ര ജന്മം കഴിഞ്ഞു നാമെന്നതും
കുത്ര പോയെന്നും ചിന്തിച്ചു ചൊല്ലാമോ.

ഉള്ളതല്ലായ്ക കൊണ്ടത്രേ തോന്നുന്നീ-
ലുള്ളതുള്ളനാളൊക്കെയുമുണ്ടല്ലോ 48
ഉള്ളിലിങ്ങനെ ചിന്തിച്ചുറച്ചവ-
നുള്ളതാസ്ഥിരമന്നേ സുഖം വരൂ.

സത്യമല്ല ജഗത്തെന്നറിയുമ്പോൾ
സ്വപ്നമല്ലയോ കാണുന്നു നിത്യവും

അതിലെന്തൊരു ഭേദമെന്നുള്ളതു
മതിയുള്ളവർ ചിന്തിച്ചു നോക്കണം.

സ്വപ്നത്തിലൊരു ഭൂപനായീടുന്നു
കല്പനകളൊക്കെ നടത്തുന്നു
ഉല്പലാക്ഷിമാരോടുമൊരുമിച്ചു
തല്പമേറിയിരുന്നു രമിക്കുന്നു.

ശത്രുരാജ്യത്തെ വെട്ടിപ്പിടിച്ചോരോ
ശസ്ത്രപാണികൾ വന്നു വണങ്ങുന്നു
സാർവ്വഭൗമനെന്നുള്ളൊരു കീർത്തിയോ-
ടേറെക്കാലം സുഖിച്ചു വസിക്കുമ്പോൾ.

മിത്രഭേദം വരുത്തിയോരോ വഴി
ശത്രുക്കൾ വന്നടുത്തു വശമായി
ചിത്രമെന്നേ പറയാവൂ തന്നുടെ
പുത്രൻ കൂടെച്ചതിപ്പാനൊരുമ്പെട്ടു.

രണത്തിനായ് ഭൂപോത്തമനോർക്കുമ്പോൾ
പണത്തിനായ് മറിഞ്ഞു പോയെല്ലാരും
കണക്കല്ലിതെന്നോർത്തു നരേന്ദ്രനും
പിണക്കത്തിനായ് പിന്നെ മിതിന്നില്ല.

എന്തു ചെയ്യേണ്ടു ഞാനിന്നെന്നുള്ളൊരു
ചിന്ത കൊണ്ടവൻ ഭ്രാന്തനായേറ്റവും
നാടും വീടുമുപേക്ഷിച്ചു രാത്രിയിൽ
കാടു നോക്കിപ്പതുക്കെപ്പുറപ്പെട്ടു.
പേടിച്ചീടുന്നു പിന്നെയും പിന്നെയും
കൂടിച്ചേർന്നു ചതിച്ച ജനത്തിനെ

കാട്ടുവൃക്ഷ തളൎന്നു കിടക്കയും
കൂട്ടുക്കളുടെ നെട്ടുവീൎപ്പിടുകയും.

കഴിഞ്ഞൊരു സുഖത്തെ നിരൂപിച്ചു
പൊഴിഞ്ഞീടുന്ന കണ്ണുനീരേററവും
കിഴിഞ്ഞീടുന്ന ദേഹവുമായിട്ടു-
ങ്ങുഴന്നീടിനാനേറെ നാളങ്ങനെ.

കഷ്ടകാലം കഴിയുമ്പോഴീശ്വരൻ
തുഷ്ടി നൽകീടുമെന്നോൎത്തു ഭൂപനും
പുഷ്ടമോദം തപസ്സുചെയ്യാനവ-
നൊട്ടുചെന്നാങ്ങു നിദ്രയുണൎന്നു പോയ്.

പൊട്ടനായതു ചിന്തിച്ചു പിന്നെയു-
മൊട്ടുനേരം ചലിച്ചിതു ചിത്തവും.
സത്യമല്ലിതു സ്വപ്നമെന്നല്ലയോ
ചിത്തതാപമൊഴിയുന്നിതേവരും.

എന്തൊരു ഭേദമിന്നിക്കാണുന്നതു-
മെന്തുകൊണ്ടതു ചിന്തിച്ചു നോക്കാത്തൂ?
“ചിന്തനത്തോളം നന്നല്ല മററൊന്നും
സന്താപത്തിൻെറ വേരറുത്തീടുവാൻ.

ബന്ധുക്കളുമുണ്ടേറെ നമുക്കിപ്പോൾ
ബന്ധമുക്തന്മാരായ മഹാത്മാക്കൾ
സന്തതമവരെന്തെല്ലാം ചൊല്ലീട്ടും
ചിന്തിച്ചീടാഞ്ഞാലെന്തു ഫലമയ്യോ.

സജ്ജനങ്ങൾ പറഞ്ഞതുമൊക്കെയും
ഇജ്ജനങ്ങൾക്കു ബോധിപ്പാനല്ലയോ.

ദുൎജ്ജനങ്ങളെപ്പോലെ നരകത്തി-
ലിജ്ജനങ്ങൾ വസിക്കേണമെന്നുണ്ടോ
അജ്ഞാനം കൊണ്ടു വന്നോരനൎത്ഥത്തെ
വിജ്ഞാനം കൊണ്ടു വേണ്ടയോ നീക്കുവാൻ
പ്രജ്ഞാനം കിഞ്ചിദുണ്ടെങ്കിലുണ്ടല്ലോ
സജ്ജനങ്ങളതുൾച്ചെയ്ത മാൎഗ്ഗങ്ങൾ.

അതു കൂടാതെ തീരുന്നതെത്രയും
അതിസാഹസമെന്നേ പറയാവൂ 144
ചതിയാൎന്നതും മേലിലതൊക്കെയും
മതിയുള്ളവരോൎത്തു കൊള്ളേണമേ.

സജ്ജനത്തിനെ നിന്ദിച്ചീടുന്നവൻ
ദുൎജ്ജനോത്തമനെന്നതു നിൎണ്ണയം.
സജ്ജനങ്ങളെപ്പൂജിച്ചീടുന്നവൻ
സജ്ജനോത്തമനെന്നുമറിയണം.
അൎജ്ജുനനോടുമുദ്ധവരോടുമാ-
കൃഷ്ണസ്വാമിയരുൾചെയ്തതോൎക്കേടോ.
ദുൎജ്ജനങ്ങളെ ദൂരത്തുപേക്ഷിച്ചു
സജ്ജനങ്ങളെ സേവിപ്പിനെന്നല്ലേ.

ചിത്സ്വരൂപമറിവാനെളുപ്പമായ്
സത്സംഗത്തോളം നന്നല്ല മറ്റൊന്നും 156
മത്സരാദികൾ കൂടാതെ നാമെല്ലാം
ഉത്സാഹിക്കേണ്ടതിന്നതിനല്ലയോ.

പഠിച്ചീടുന്നു ശാസ്ത്രങ്ങളോരോന്നേ
നടിച്ചീടുന്നു വിദ്വാനെന്നുള്ളതും.

പിടിച്ചീടുന്നു മോഹങ്ങൾ പിന്നെയും
മുടിച്ചീടുകയില്ലവൻ ജന്മത്തെ,
കടിച്ചീടുന്ന പാമ്പിന്റെ വാലിനെ
പിടിച്ചീടുന്നപോലെ ശിവ! ശിവ!
തടിച്ചീടിന മൃത്യുമുഖത്തിങ്കൽ
മടിച്ചീടാതെ ചെന്നങ്ങു ചാടുന്നു.

തന്നത്താനറിയായ്കകൊണ്ടിങ്ങനെ
ഖിന്നത പൂണ്ടുഴലുന്നു നിത്യവും 168
തന്നെത്താനറിഞ്ഞീടുന്ന നേരത്തു
മുന്നിൽ തോന്നിയതെല്ലാമസത്യമാം.

ഗുരുവാക്യവും വേദാന്തവാക്യവും
ഒരു ഭേദമില്ലെന്നങ്ങുറയ്ക്കണം
പരമാർത്ഥസ്വരൂപമറിവാനും
ഒരു ദുർഘടമില്ലെന്നറിഞ്ഞാലും.

വിശ്വമൊക്കെയും നശ്വരമെന്നല്ലേ
വിശ്വനാഥനരുൾചെയ്തു ഗീതയിൽ
ഈശ്വരനമ്മയോടരുൾചെയ്തതും
ശാശ്വതമല്ലിതൊന്നുമെന്നല്ലയോ.

ജ്ഞാനവാരിധിയായ വസിഷ്ഠനും
മാനനീയനാം രാമനോടാദരാൽ 180
കേവലമരുളിച്ചെയ്തതൊക്കെയും
ഈവണ്ണമത്രെ ഭേദമില്ലോർക്കുമേ.

വേദശാസ്ത്രം പുരാണങ്ങൾ ഗീതയും
ബാദരായണസൂത്രവും ഭാഷ്യവും

ഭേദവാദിക്കസത്യമായ്ത്തോന്നീടും
ഭേദമില്ലതിനേതുമറിഞ്ഞാലും.
വിശ്വാസമിതിലൊന്നിലുമില്ലാഞ്ഞാ-
ലാശ്വസിപ്പതിനില്ല വഴി പിന്നെ.
ആത്മാനാത്മവിവേകം വരാഞ്ഞാല-
ങ്ങാത്മജ്ഞാനം വരികയില്ലാർക്കുമേ
ആത്മാവല്ലാത്തതൊക്കെയനാത്മാവാം
ആത്മാവേതെന്നറിഞ്ഞാൽ മതിയല്ലോ. 192

ഇദം ബുദ്ധി വിഷയമനാത്മാവു-
മഹം ബുദ്ധി വിഷയമാമാത്മാവും.
ഇത്തന്നെയുണർന്നു നോക്കുന്നേരം
മതിസാക്ഷിയിൽ ചേർന്നു സുഖം വരും.

ദേഹമാത്മാവാമെങ്കിലിതെന്നുടെ
ദേഹമെന്നും പറയുന്നതെങ്ങനെ.
ഇന്ദ്രിയങ്ങളും പ്രാണനാദികളഞ്ചും
ബുദ്ധിയും മനസ്സെന്നിവയൊന്നുമേ

സത്യമാകിയോരാത്മാവല്ലോർക്കുമ്പോൾ
മമതാവിഷയത്വമുണ്ടാകയാൽ
ഇതിനുള്ളൊരു കാരണമജ്ഞാന-
മതുമാത്മാവായീടുകയില്ലല്ലോ. 204

ജാഗ്രത്സ്വപ്നസുഷുപ്തിയിലൊക്കെയും
സാക്ഷിയായിട്ടിരിക്കുന്ന ചൈതന്യം
സാക്ഷാദാത്മസ്വരൂപമതെന്നല്ലോ
മോക്ഷശാസ്ത്രങ്ങളൊക്കവേ ചൊല്ലുന്നു.

ജാഗ്രത്സ്വപ്നസുഷുപ്തികളെന്നിവ
ബുദ്ധിക്കുള്ളോരവസ്ഥകളാകയാൽ
ബോധരൂപനാമാത്മാവിനല്ലെന്നു
ബോധിപ്പാനൊരു വൈഷമ്യമില്ലല്ലോ.

ശോകമോഹവിഷാദഭയങ്ങളും
രാഗരോഷമദാദികൾ കൊണ്ടല്ലോ
ചിത്തിനില്ലതുകൊണ്ടിന്നു സത്യമാം
ചിത്തധർമ്മങ്ങളെന്നല്ലോ ചൊല്ലുന്നു.

ദേഹത്തിന്നു മലങ്ങളും മാലിന്യം
ദേഹിക്കൊക്കിലിദ്ദേഹവും മാലിന്യം
ദേഹിയും പിന്നെ സാക്ഷിക്കു മാലിന്യം
സാക്ഷി ചിത്തിനു മാലിന്യമോർക്കണം.

ചിത്തൊന്നേയുള്ളു ശുദ്ധമായിട്ടപ്പോൾ
സച്ചിദാനന്ദബ്രഹ്മമതുതന്നെ
വിസ്തരിച്ചു പറയുന്ന ശാസ്ത്രത്തി-
നിത്രമാത്രമതിനുള്ള താല്പര്യം.

ചിത്തൊഴിഞ്ഞുള്ളതൊക്കെയസത്യമെ-
ന്നസ്തുശങ്കം വിചാരിച്ചുറയ്ക്കണം
സത്യമത്രെ സമസ്തശ്രുതികളും
നിത്യമുക്തനവനെന്നു ചൊല്ലുന്നു.

എങ്കിലുമസംഭാവനയും തഥാ
വിപരീതമതിയും നശിക്കാതെ
അദ്വിതീയത്വം ബ്രഹ്മത്തിനും ശുദ്ധ-
ബ്രഹ്മരൂപത്വം ജീവനും വന്നിടാ.

ബഹുവാരം ശ്രവണം കഴിച്ചാലും
ഒരു നേരവും ദേഹാദി സാക്ഷിയാം
സ്വസ്വരൂപത്തെത്തോന്നാതിരിക്കുന്ന-
തസംഭാവനയെന്നല്ലോ ചൊല്ലുന്നു.

ഏകവാരം ശ്രവണങ്ങളെക്കൊണ്ടു
ദേഹാദിവ്യതിരിക്താത്മവിജ്ഞാനം
ഉണ്ടായെന്നാലും പൂർവ്വജന്മങ്ങളി-
ലഭ്യസിച്ചുള്ള ദുർവ്വാസനാബലാൽ. 240

കൂടെക്കൂടെയിദ്ദേഹമാത്മാവെന്നും
ജഗത്സത്യമെന്നും പിന്നെ ചിത്തത്തിൽ
തോന്നീടുന്നതിനെയും വിപരീത-
ഭാവനയെന്നു ചൊല്ലുന്നു സത്തുക്കൾ.

അസംഭാവനയേയും വിപരീത
ഭാവനയുമശേഷം നശിപ്പിപ്പാൻ
ജഗന്മിഥ്യാത്വദേഹമനാത്മത്വ-
മിവ രണ്ടും മറക്കാത്ത വൈഷമ്യം.

അദ്ധ്യാരോപാപവാദങ്ങൾ കൂടാതെ-
(ജഗന്മിഥ്യാത്വം രണ്ടു നന്നായുറക്കാത്തതിനാലെ.)
യദ്ധ്യാരോപാപവാദങ്ങളിൽ വച്ചു
അദ്ധ്യാരോപം ജഗത്തിനെ ചൊല്ലുന്നു
ബുദ്ധ്യാരൂഢമാക്കീടുവാൻ ബ്രഹ്മത്തിൽ. 252

സിദ്ധന്മാരരുൾചെയ്ത പ്രകാരങ്ങൾ
സാദ്ധ്യമേറെയുണ്ടാകകൊണ്ടങ്ങനെ
നിർവ്വികാരമാം ബ്രഹ്മത്തിനുണ്ടല്ലോ
സർവ്വനിർമ്മാണശക്തിയതു തന്നെ.

സത്വാദിഗുണസാമ്യദശയിങ്ക-
ലുത്തമപ്രകൃതിയെന്നുംചൊല്ലുന്നു
ശുദ്ധസത്വഗുണങ്ങളുണ്ടാകയാൽ
ശുദ്ധബ്രഹ്മം പ്രതിബിംബിച്ചീടുമ്പോൾ

മായയെന്നു പറയുന്നതു തന്നെ
മാലിന്യംകൊണ്ടവിദ്യയായീടുന്നു;
മായാസത്വവിശുദ്ധിയൊന്നാകയാൽ
മായോപാധികനീശ്വരനേകനായ്
മായയിങ്കൽ പ്രതിബിംബിച്ചീശ്വര-
ന്മായയ്ക്കൊട്ടുമധീനമല്ലാതവൻ
മായയെത്താനധീനമാക്കിക്കൊണ്ടു
മായങ്ങളിവയൊക്കവെ കാട്ടുന്നു.

സർവ്വജ്ഞത്വാദി ധർമ്മങ്ങളും പിന്നെ
സർവ്വകർത്തൃത്വമാദിയായുള്ളതും
സർവ്വമവനുണ്ടതുകാരണം
സർവ്വജ്ഞനെന്നു ചൊല്ലുന്നു വേദത്തിൽ.

വിക്ഷേപമെന്നുമാവരണമെന്നും
ശിക്ഷയിൽ ശക്തി രണ്ടുണ്ടു മായയ്ക്കു
വിപരീതവിയദാദിയായുള്ള
നാമരൂപങ്ങൾ തോന്നിക്കും വിക്ഷേപം.

തമഃപ്രാധാന്യംകൊണ്ടു ബ്രഹ്മത്തിന്റെ
നിർമ്മലാംശം മറയ്ക്കുന്നതാവൃതി
തമോയുക്തമായുള്ള രജസ്സുകൊ-
ണ്ടമലനാകും സച്ചിദാത്മാവിങ്കൽ.

പൂർവ്വകല്പത്തിൽ ചെയ്തൊരു കർമ്മത്താൽ
വേറെ വേറെ ശബളമായ് ബ്രഹ്മത്തിൽ
ലീനന്മാരായ്ക്കിടക്കുന്ന ജീവന്മാർ
നാനാകർമ്മഭേദങ്ങളോടും കൂടി.

അക്കർമ്മങ്ങൾ ഫലോന്മുഖമാകുമ്പോൾ
ഒക്കെയും ബ്രഹ്മത്തിന്റെ വിശേഷാംശം
തക്കം നോക്കി മറച്ചീടുമാവൃതി
അക്കാലത്തുടൻ വിക്ഷേപശക്തിയാൽ.

ശബ്ദതന്മാത്രയാകിന്നൊരാകാശം
ഉത്ഭവിക്കപ്പെട്ടും സൂക്ഷ്മരൂപമായ്
വായുരൂപമാം ബ്രഹ്മത്തിൽ നിന്നുടൻ
രൂപതന്മാത്രയാമൊരു വഹ്നിയും;

ശബ്ദസ്പർശരൂപഗുണയുക്തനായു-
ത്ഭവിച്ചീടും സൂക്ഷ്മസ്വരൂപമായ്
തേജോരൂപമാം ബ്രഹ്മത്തിൽ നിന്നുടൻ
രസതന്മാത്രയാമൊരു തോയവും;

ശബ്ദസ്പർശരൂപരസയുക്തമാ-
യുത്ഭവിച്ചീടും സൂക്ഷ്മസ്വരൂപമായ്
തോയരൂപമാം ബ്രഹ്മത്തിൽ നിന്നുടൻ
ഗന്ധതന്മാത്രയാമൊരു ഭൂമിയും;

ശബ്ദാദിഗുണപഞ്ചകയുക്തമാ-
യുത്ഭവിച്ചിട്ടുമിപ്രകാരന്തന്നെ.
ബ്രഹ്മസത്താശ്രയത്താലിസ്സൃഷ്ടിയും
ബ്രഹ്മമാത്രമെന്നോതുന്നു ശാസ്ത്രത്തിൽ.

ഇപ്രകാരത്തിൽ സൂക്ഷ്മഭൂതങ്ങളും
ഉല്പന്നങ്ങളായ് വന്നോരനന്തരം
അജ്ഞാനാത്മകകാരണോപാധിയാൽ
പ്രാജ്ഞശബ്ദിത ജീവഗണത്തിനു

സുഖദുഃഖാനുഭോഗാർത്ഥമാകിയ
സൂക്ഷ്മദേഹോത്ഭവത്തെപ്പറയുന്നു
ഈശപരാജ്ഞയാ മായാ ഗുണങ്ങളാം
സത്വാദികളുമാകാശാദികളിൽ 312

അനുവർത്തിക്ക മൂലനുഭോഗത–
വ്യഷ്ടിസത്വഗുണാംശം ശ്രുതീന്ദ്രിയം.
വായുസത്വഗുണാംശം ത്വഗിന്ദ്രിയം
വഹ്നിസത്വഗുണാംശം നയനവും

ജലസത്വഗുണാംശാദ്രസനയും
ഭൂമിസത്വഗുണാംശത്താൽ ഘ്രാണവും
ആകാശാദി സമഷ്ടിസത്വാംശം കൊ–
ണ്ടുണ്ടായന്തഃകരണവുമീവണ്ണം.

സങ്കല്പവികല്പാത്മകമാകുമ്പോൾ
അതുതന്നെ മനസ്സായ് ഭവിക്കുന്നു.
നിശ്ചയാത്മകമാകുമ്പോൾ ബുദ്ധിയും 324
അഭിമാനാത്മകമഹംകാരവും

സന്ധാനംകൊണ്ടു ചിത്തവുമങ്ങനെ
വൃത്തിഭേദത്താൽ നാലെന്നു ചൊല്ലുന്നു.

ആകാശാത്മകവ്യഷ്ടിരജോംശത്താൽ
വാക്കും വായുരജോംശത്താൽ പാണിയും

വഹ്നിനിഷ്ഠരജോംശത്താൽ പാദവും,
തോയനിഷ്ഠരജോംശത്താൽ പായുവും,
ഭൂമിനിഷ്ഠരജോംശത്താലുപസ്ഥവും,
വ്യോമാദിഭൂതസമഷ്ടിരജോംശത്താൽ;

പ്രാണാദികളഞ്ചുമുളവായി
പ്രാണലിംഗം ശരീരമിതത്രെയും.
ഈശ്വരാജ്ഞയാ പഞ്ചീകരണത്താൽ
സൂക്ഷ്മഭൂതങ്ങൾ സ്ഥൂലഭൂതങ്ങളായ് 336

സ്ഥൂലഭൂതങ്ങളിൽ നിന്നുളവായി
സ്ഥൂലമാകിയോരണ്ഡകടാഹവും.
അതിനുള്ളിലീ ഭൂതകാര്യങ്ങളാ-
ലുളവായി ചതുർവ്വിധദേഹവും.

ജരായുജമണ്ഡജം സ്വേദജ-
മുത്ഭിജ്ജമിതിഭേദം ചതുർവ്വിധം.
സ്ഥൂലഭോഗാർത്ഥജീവന്മാർക്കുണ്ടായി
സ്ഥൂലദേഹങ്ങളിങ്ങനെ വെവ്വേറെ

ഏവമായപ്പോൾ ജീവനവിദ്യതൻ
കാരണശരീരമെന്നറിയണം
സ്ഥൂലസൂക്ഷ്മശരീരഹേതുഭൂതമാന
കാരണതാപവും ഘോരമതിനിപ്പോൾ. 348

ജ്ഞാനാഗ്നികൊണ്ടു ശീഘ്രമായീടുമ്പോൾ
ഘോരമല്ലാ ശരീരത്താപവുമതിൽ
അപഞ്ചീകൃതപഞ്ചമഹാഭൂത-
വഞ്ചിതമായി ലിംഗശരീരത്തെ

സൂക്ഷ്മദേഹമിതെന്നു പറയുന്നു
സൂക്ഷ്മദർശികളായ മഹത്തുക്കൾ
സർവ്വവ്യാപ്തനെന്നാകിലുമാത്മാവു
സർവ്വത്രാനുഭവയോഗ്യനല്ലഹോ.

ലിംഗദേഹാംശമായൊരു ബുദ്ധിയിൽ
ഭംഗിയോടുപലംഭിക്കും സാക്ഷിയായ്
അതുകൊണ്ടാത്മസംഭവേ ലിംഗമായ്
ഇന്ദ്രിയാഗമ്യത്വംകൊണ്ടു സൂക്ഷ്മമായ്

ഈശസങ്കല്പയാ പഞ്ചീകരണത്താൽ
സ്ഥൂലപഞ്ചമഹാഭൂതകാര്യമാം.
അന്നത്തിന്റെ രസപരിണാമമാം
ശുക്ലരക്തവികാരസ്വരൂപമായ്

ഹസ്തമസ്തകസംയുതമായിട്ടും
സ്ഥൂലമായ ശരീരമെന്നോതുന്നു
സ്ഥൂലഭൂതങ്ങളിൽ നിന്നുണ്ടാകയാൽ
സ്ഥൂലത്വം ജരാരോഗാദികളാൽ

ശീര്യമാണത്വം കൊണ്ടിതടികളിപ്പോൾ
ഘോരമത്ര ശരീരമെന്നുള്ളതും.
വഹ്നികൊണ്ടു സൃതാദികളും ജ്ഞാന-
വഹ്നികൊണ്ടു മുമുക്ഷുജനങ്ങളും

ഇശ്ശരീരങ്ങൾ മൂന്നിനെയും ദഹി-
പ്പിക്കയാൽ ദേഹമെന്നും പറയുന്നു.
ഇവററിന്നുള്ള ജന്മമരണവും
ക്ഷുത്പിപാസയും ശോകമോഹങ്ങളും

ഉപാധാനം ചെയ്തീടുന്ന സാക്ഷിയി-
ലത്രമൂലമുപാധിയെന്നും ചൊല്ലും.

ഇപ്രകാരം ജഗദദ്ധ്യാരോപണം
നിരുപാധികനാം പരമാത്മാവിൽ
കരിമ്പിങ്കലേ പാനീയം ശർക്കരാ
ഗുഡത്വാരോപംപോലെയറിയണം.

അപ്പോഴേകനായുള്ള പരമാത്മാ
സമഷ്ടിരൂപമായോപാധിത്വേന 384
ഈശ്വരനെന്നുമന്തര്യാമിയെന്നും
ഇശ്ശരീരികളാൽ ചൊല്ലപ്പെടും.

മലിനസത്വമായാസംഭേദമാം
വ്യഷ്ടിയുമവിദ്യോപാധികത്വേന
പാരമാർത്ഥികജീവനെന്നും പിന്നെ
പ്രാജ്ഞനെന്നും പറയപ്പെടുമല്ലോ.

സമഷ്ട്യാത്മകസൂക്ഷ്മഭൂതോപാധി
നിമിത്തമായ് ഹിരണ്യഗർഭനെന്നും
സൂത്രാത്മാവെന്നുമാത്മാവിനെത്തന്നെ
ശാസ്ത്രമാനത്താൽ വെവ്വേറെ ചൊല്ലുന്നു.

വ്യഷ്ടിലിംഗശരീരോപാധിത്വേന
തൈജസൻ സ്വപ്നകല്പിതനിങ്ങനെ 396
പ്രാതിഭാസികനെന്നും പറയുന്നു
പ്രേമരൂപനാമാത്മാവിനെത്തന്നെ.

സമഷ്ട്യാശുദ്ധബ്രഹ്മാണ്ഡോപാധിയാൽ
വിരാഡ്വൈശ്വാനരനെന്നു ചൊല്ലുന്നു.

വ്യഷ്ടിരൂപദേഹോപാധികൊണ്ടിന്നു
വ്യാവഹാരികൾ വിശ്വനെന്നും ചൊല്ലും.

ഈവണ്ണം തന്നെ ജാഗ്രദവസ്ഥയിൽ
സ്ഥൂലസൂക്ഷ്മാധിഷ്ഠാനത്വേന
സാക്ഷിയെന്നും പറയുന്നു, സ്വാന്തത്തിൽ
പ്രതിബിംബിക്കമൂലം പ്രമാതാവായ്.

വൃത്ത്യാരൂഢനാകുമ്പോൾ പ്രമാതാവും
വൃത്തിവ്യാപ്തിഘടാധിഷ്ഠാനത്വേന 408
പ്രമയെന്നും ചൊല്ലുന്നിതു ശാസ്ത്രത്തിൽ
പ്രമാണമതുതന്നെ നമുക്കിപ്പോൾ.

വസ്തുതോ നിരുപാധികത്വംകൊണ്ടു
ശുദ്ധബ്രഹ്മസ്വരൂപമെന്നും ചൊല്ലും
വിസ്താരഭയം കൊണ്ടു ചുരുക്കുന്നു
വസ്തുതമാത്രം ചൊന്നാൽ മതിയല്ലോ.

ചിത്രവസ്ത്രം സ്വതഃശുഭ്രമെങ്കിലും
അത്ര ചൊല്ലുന്നു വെവ്വേറെ നാമങ്ങൾ
മ[illegible]കൊണ്ടു കുറിക്കുമ്പോൾ ലാഞ്ഛിതം
ഛായം വയ്ക്കുമ്പോൾ രഞ്ജിതമായിടും.

സൂക്ഷ്മഭൂതസംബന്ധേന സൂത്രാത്മാ
സ്ഥൂലഭൂതസംബന്ധാൽ വിരാട്ടെന്നും 420
ഏവമാരോപിതമാം ജഗത്തിങ്കൽ
ജീവൻ സംസാരിച്ചീടും പ്രകാരത്തെ.

ആവോളം ചുരുക്കത്തിൽ പറയുന്നു
സാവധാനമായ് കേൾപ്പിനെല്ലാവരും

കേവലസാക്ഷി നിർവ്വികാരനല്ലോ
ഭൗതികാന്തഃകരണം ജഡമല്ലോ.

ദേഹാദികളും ഭൗതികത്വാൽ ജഡം
ചിത്പ്രതിബിംബം ചിത്ഭിന്നമല്ലല്ലോ
വ്യക്തി വേർപെടുത്തിങ്ങനെ നോക്കുമ്പോൾ
മുക്തിയൊന്നിനും ചേതകയില്ലല്ലോ.

അതുകൊണ്ടു സാക്ഷ്യാദിദേഹാന്തമാം
സംഘാതത്തിനു ജീവത്വം കല്പിച്ചു
ചിത്പ്രതിബിംബത്തോടഹംകാരനും 432
സഹജമാം താദാത്മ്യത്തെ പ്രാപ്തനായ്

നിർവ്വഹിക്കുന്നു സംസാരം സാക്ഷിയിൽ
കല്പിതയാമവിദ്യാവശത്തിനാൽ
അപ്പോഴന്തഃകരണം ജനിക്കുന്നു
സത്വാംശത്താലതിസ്വച്ഛമായതിൽ

അപ്പോഴച്ചിത്തിൽ പ്രതിബിംബമുണ്ടാകും,
അതുകൊണ്ടത്താദാത്മ്യം സഹജമായ്
തപ്തായഃപിണ്ഡംപോലെ ഭവിക്കുന്നു
സുഷുപ്തിയിങ്കലന്തഃകരണവും.

അജ്ഞാനം കൊണ്ടു നഷ്ടമായീടുമ്പോൾ
അത്താദാത്മ്യവും നഷ്ടമാകുമെന്നും 444
ചിത്തംതന്നിലുറച്ചുകൊള്ളേണമേ
നിത്യവുമറിവുള്ള ജനങ്ങളേ!

ജാഗ്രത്ഭോഗനിമിത്തമാം കർമ്മംതാൻ
സ്വപ്നഭോഗനിമിത്തമാം കർമ്മംതാൻ

ഉദ്ബോധിക്കുമ്പോൾ സ്ഥൂലസൂക്ഷ്മങ്ങളാം
ദേഹങ്ങളോടു താദാത്മ്യമുണ്ടാകും.
സ്ഥൂലഭോഗപ്രദകർമ്മം സ്വപ്നത്തിൽ
സൂക്ഷ്മഭോഗദകർമ്മം സുഷുപ്തിയിൽ
നശിച്ചീടുമ്പോഴത്താദാത്മ്യങ്ങളും
നശിച്ചുപോകുമെന്നുമറിയണം.
പാലിലിട്ടൊരു ദിവ്യമരതകം
പാലും തൻനിറമാകുന്നപോലെയും 456
ദർപ്പണത്തിൽ പ്രതിബിംബിച്ചാദിത്യൻ
ഗർഭഗേഹം ജ്വലിപ്പിക്കുംപോലെയും
സ്വപ്രകാശമാമാത്മപ്രകാശവും
അഹംകാരപ്രതിബിംബദ്വാരേണ
ദേഹമൊക്കെയും ചേതനമാകുന്നു
ദേഹചേഷ്ടയുമപ്പോഴുണ്ടാകുന്നു.
അതുകൊണ്ടഹങ്കാരനിവൃത്തിയിൽ
നിദ്രാരംഭേ പതിക്കുന്നു ദേഹവും
അഹമെന്നുള്ളിൽ ശോഭിക്കും സാക്ഷിയിൽ
അധ്യസിച്ചോരവിദ്യാവിലാസത്താൽ.
പരികല്പിതമായോരഹംകാരം
ഭ്രാന്തികൊണ്ടു ചിദാഭാസദ്വാരേണ 468
സാക്ഷിവൃത്ത്യാദികങ്ങളശേഷവും
തനിക്കുണ്ടെന്നു കല്പിച്ചു തന്നുടെ
കർത്തൃത്വാദികളൊക്കെയും സാക്ഷിയിൽ
അഹംബുദ്ധിവിഷയത്വസാമ്യേന

അഭേദമായിട്ടാരോപിച്ചീടുന്ന
ഭ്രാന്തിജന്യതാദാത്മ്യമിതു തന്നെ.
ഇത്താദാത്മ്യനിവൃത്തിക്കമിന്നിപ്പോൾ
ആത്മാനാത്മവിവേകമതു തന്നെ
മുക്തികാരണമെന്നു പറയുന്നു
മുമുക്ഷുക്കളായുള്ള മഹത്തുക്കൾ.

അതു കൂടാതെ മുക്തി വരുത്തുവാൻ
ഒരു മാർഗ്ഗവും കാണ്കയില്ലേതുമേ 480
മൂക്കടച്ചാലും നാക്കു വളച്ചാലും
നോക്കുറച്ചാലും ഊക്കു കുറച്ചാലും.

ഓർക്കാതെയൊരു മുക്തിയില്ലിന്നിപ്പോൾ
ആർക്കാനും പറഞ്ഞിട്ടറിയേണമോ
പ്രാസംഗികമായ് ചൊന്നതിരിക്കട്ടെ
പ്രകൃതമിനി ചൊല്ലുന്നു കേട്ടാലും.

രക്തമാം പദാർത്ഥത്തിന്റെ സന്നിധൌ
വർത്തിച്ചീടും സ്ഫടികമണിപോലെ
അഹങ്കാരവികാരത്താൽ സാക്ഷിയും
ഭവിക്കുന്നു വികാരവാനെപ്പോലെ.

ഏവമുള്ളൊരവിവേകവൈഭവാൽ
ഒട്ടൊഴിയാതെകണ്ടുള്ള ജീവന്മാർ 492
ചിദാഭാസസ്വരൂപമായുള്ളൊരു
വ്യാവഹാരികജീവസംജ്ഞന്മാരായ്
വിസ്മയിക്കയാൽ സ്വസ്വരൂപമായ
കൂടസ്ഥപ്രത്യക്ചിന്മാത്രരൂപത്തെ

കല്പിതങ്ങളാം വർണ്ണാശ്രമങ്ങളോ-
ടൊത്തിരിക്കുന്ന സ്ഥൂലദേഹങ്ങളിൽ
സ്വാത്മബുദ്ധിയുണ്ടാകയാൽ ചെയ്യുന്ന
കാൽക്ഷണമിളയ്ക്കാതെ കർമ്മങ്ങളെ
തത്ഫലങ്ങളെ നന്നായ് ഭുജിക്കുന്നു
സ്വർഗ്ഗമിശ്രനരകങ്ങളിൽ ചേർന്നു.

ദുർഗ്ഗമമായ ഗർഭനിവാസാദി
കൂടെക്കൂടെ ലഭിക്കുന്ന ജീവന്മാർ
യോനിയന്ത്രപ്രപീഡനമാദിയായ്
ബാല്യയൗവനവാർദ്ധക്യാവസ്ഥയിൽ

അസ്വാതന്ത്ര്യവും കാമാദികൊണ്ടുള്ള
പാരവശ്യവും ശക്തിക്ഷയാദിയും
മരണത്തിലെ സന്ധിബന്ധങ്ങളും
മർമ്മങ്ങളുമശേഷവും ഭേദിക്കും.

പ്രാണവായു തടഞ്ഞുമുടനുടൻ
ക്ഷീണഭാവേന കണ്ണു മിഴിക്കയും
ഉരുക്കപാരമതുനേരമൂർദ്ധ്വനാം
മൂക്കുതപ്പിടും മെല്ലെക്കരങ്ങളാൽ

എന്നു വേണ്ടാ വിവിധ ദുഃഖങ്ങളാൽ
അന്നന്നിങ്ങനെ ബാധ്യമാനന്മാരായ്
ആത്മജ്ഞാനം വരുവോളം ഖേദിക്കും
ആത്മാവെന്നു നിനയ്ക്കയാൽ ദേഹത്തെ.

ഇപ്രകാരം ജഗദധ്യാരോപത്തെ
ചിത്പ്രകാശജഗത്തിങ്കൽ ചൊല്ലിനേൻ

അപവാദക്രമമിനിച്ചൊല്ലുന്നേൻ
ഉപദേശക്രമേണ ഗുരുതന്റെ.

അനാദിയായനിർവാച്യരൂപമായ്
ദുർഘടത്തെ ഘടിപ്പിക്ക ശീലമായ്
ത്രിഗുണാത്മികയാം ഭഗവച്ഛക്തി-
രൂപയാകിയ മായകൊണ്ടിങ്ങനെ

കല്പിതമാം ജഗത്തിലെ ദുഃഖങ്ങൾ
അല്പമല്ല വിചാരിച്ചു കാണുമ്പോൾ.
ദേഹാദികളിലാത്മബുദ്ധികൊണ്ടു
ഗേഹവിത്തകളത്രപുത്രാദിയിൽ.

സത്യതാബുദ്ധികൊണ്ടു നിരന്തരം
സക്തന്മാരായി തദ്വിയോഗാദിയിൽ
നിത്യദുഃഖിതന്മാരായി മോഹംകൊ-
ണ്ടത്യന്തം വലഞ്ഞീടുന്നു ജീവന്മാർ.

ഇഷ്ടം സാധിച്ചനിഷ്ടം കളവതി-
നൊട്ടുംതന്നെയെളുതല്ലെന്നാകയാൽ
ചിന്തയായുള്ള ചെന്തീയിൽ വീണവർ
വെന്തുരുകുന്നതെന്തു പറയാവൂ.

വിചിത്രങ്ങളാം കർമ്മഫലങ്ങളാ-
ലമുത്രേഹ പരിഭ്രമിച്ചീടുന്നു.
സന്മാർഗ്ഗത്തെയറിയാതെ പോയവർ
ദുർമ്മതികളൊരുകാലമെങ്കിലും

ജ്ഞാനമുള്ള മഹാപുരുഷന്മാരെ-
ത്താനറിഞ്ഞവർ കണ്ടിട്ടുമില്ലല്ലോ

അങ്ങനെയുള്ള ജന്തുക്കളിൽവച്ചി-
ട്ടങ്ങൊരുത്തനനേകജന്മങ്ങളാൽ
ചെയ്തിട്ടുള്ളൊരു പുണ്യകർമ്മങ്ങളാ-
ലൊന്നെന്നാലും ഘുണാക്ഷരന്യായേന
ജന്യമാകയാലീശ്വരാജ്ഞാവശാൽ
ശ്രുതിസ്മൃത്യുക്തപുണ്യകർമ്മങ്ങളിൽ
മതിയുണ്ടാമതുകൊണ്ടനന്തരം
സജ്ജനങ്ങളിൽ ഭക്തിയുണ്ടാകുമ്പോൾ
അവർ ചൊല്ലീടും മാർഗ്ഗത്തിൻ ധർമ്മത്തെ 552
ഈശ്വരാർപ്പണരൂപേണ ചെയ്യുമ്പോൾ
തന്മാഹാത്മ്യത്താലന്തഃകരണവും
ശുദ്ധമായീടുമന്നേരമാദരാൽ
സൽക്കഥാശ്രവണാദികൾകൊണ്ടുടൻ
വിജ്ഞാതമാകും സംസാരദോഷവും.
അന്നേരത്തു പരമപുരുഷാർത്ഥ-
മാകും മോക്ഷത്തിലിച്ഛയുണ്ടായ്വരും
സാധനങ്ങളെ നാലിനെയുമങ്ങു
സമ്പാദിച്ചുംകൊണ്ടപ്പുരുഷോത്തമൻ.

മോക്ഷസൗഖ്യപ്രദനാം പരബ്രഹ്മ-
സാക്ഷാത്ക്കാരത്തോടുംകൂടി സർവ്വദാ 564
പ്രക്ഷീണാശേഷദോഷവാനായ് പ്രാണി-
വർഗ്ഗങ്ങളിൽ കരുണയോടും കൂടി
സർവ്വദാ ശ്രുതിമസ്തകവാക്യത്തെ
ശ്രവണംചെയ്തനുഭവരൂപനായ്

ഊഢാനുഗ്രഹം തന്നെ നിനച്ചുള്ളിൽ
ഗാഢമോദമിരുന്നരുളീടുന്നു.

ശ്രീഗുരുവരൻതന്റെ സമീപേ ചെ-
ന്നാദരവോടുപഹാരവും വച്ചു
പാദപങ്കജേ വീണു വിവശനായ്
ഖേദമമ്പോടുണർത്തീടുകിങ്ങനെ:

സ്വാമിൻ! ദുസ്തരസംസാരസാഗരേ
നിത്യം വീണുഴലുമിജ്ജനത്തിനെ
ഹസ്തപത്മംകൊണ്ടുദ്ധരിച്ചമ്പോടു
ബദ്ധമോദമനുഗ്രഹിക്കേണമേ.

ഇത്രയും ഗുരുവര്യൻ ശ്രവിക്കുമ്പോൾ
എത്രയും കരുണാർദ്രഹൃദയനായ്
അപ്പുരുഷനെ നന്നായ്പരീക്ഷിച്ചി-
ട്ടിപ്രകാരം ഹിതമരുളിച്ചെയ്യും.

ദൈവയോഗാൽ ഭവാനീമനസ്സിപ്പോൾ
ചെവ്വിൽ വന്ന ഭയമില്ലിനിക്കിപ്പോൾ
മേലിൽ ചെവ്വല്ലാതെകണ്ടുള്ള വിചാരത്താൽ
സർവ്വമിഹ തെററായി വന്നതും.

ആത്മജ്ഞാനമില്ലായ്ക നിമിത്തമ-
നാത്മാവിലുളവായൊരിസ്സംസാരം
സ്വാത്മചിന്തകൊണ്ടുല്പന്നമായിതു-
മാത്മജ്ഞാനംകൊണ്ടല്ലാതെ പോകുമോ?

അതുകൊണ്ടാത്മാവേതെന്നറിയണ-
മതിന്നായി പറയുന്നു കേട്ടാലും

അഹം ബുദ്ധ്യാശ്രയത്തുകലാത്മത്വം
വ്യവഹാരദശയിങ്കലിങ്ങനെ

ദേഹത്തിന്നും ഘടാദിക്കും കാണുന്ന
ഘടദ്രഷ്ടാ ഘടമല്ലെന്നോർക്കണം
ദൃശ്യമാം ഘടം ദ്രഷ്ടാവുമല്ലല്ലോ
അതുപോലെ മമേദം ശരീരവും.

ഇദം ബുദ്ധിയിൽ സൂക്ഷ്മദേഹത്തിന്റെ
സാക്ഷി രൂപമായനുഭവിച്ചീടുമ്പോൾ
സ്ഥൂലദേഹത്തെ തോന്നാതെ പോകയാൽ
വ്യതിരേകവുമുണ്ടാമതു തന്നെ.

ഏവം സൂക്ഷ്മശരീരവുമാസ്ഥരും
ദൃശ്യമായ ഘടാദികളെപ്പോലെ
ഇതു നമ്മുടെ സൂക്ഷ്മശരീരമെ-
ന്നിദംബുദ്ധിവിഷയമായ് നിത്യവും

ദൃശ്യഭൂതമാം സൂക്ഷ്മശരീരവും
ദൃഷ്ടമായീടും ആത്മാവല്ലെന്നതും
സൂക്ഷ്മദേഹത്തെക്കാണുന്നൊരാത്മാവും
സുഷുപ്തിസാക്ഷിയായനുഭവിച്ചീടുമ്പോൾ.

സൂക്ഷ്മദേഹവ്യതിരേകം കൊണ്ടുമി-
ന്നാത്മത്വമിതിനില്ലെന്നു സിദ്ധമാം
ഇത്രനേരവും നല്ല സുഷുപ്തിയാ-
ലെത്രയും സുഖമായുറങ്ങീടിനേൻ.

ഏതുമൊന്നുമറിഞ്ഞില്ലെന്നും സുഷുപ്തി-
സാക്ഷിയാലനുഭൂതമായീടുന്ന

അജ്ഞാനാത്മകകാരണദേഹവും
ആത്മാവല്ലതു ദൃശ്യമായ് പോകയാൽ.

യോഗാവസ്ഥയിൽ തത്സാക്ഷിയായിട്ട-
ങ്ങാത്മാവനുഭവിച്ചീടുന്ന നേരത്തു
കാരണദേഹത്തിന്റെ വ്യതിരേകം
കൊണ്ടുമാത്മാവല്ലെന്നതു നിശ്ചയം.

ഇപ്രകാരം ശരീരാദ്യവിദ്യാന്ത-
സംഘാതവുമനാത്മാവു ദൃശ്യതയാൽ 624
ദൃശ്യമൊക്കെയനാത്മാവെന്നുള്ളതും
വിശ്വാസത്തോടു ചിന്തിച്ചുറയ്ക്കണം.

യാതൊരുത്തനിവറ്റിന്റെ ദ്രഷ്ടാവാ-
യഹംബുദ്ധ്യാശ്രയനായ്‌വിളങ്ങുന്നു
ആയവനാത്മാവെന്നറിഞ്ഞീടണ-
മേവം ധ്യാനിച്ചുറപ്പിച്ചുകൊണ്ടുടൻ

സർവ്വസാക്ഷ്യഹമെന്നു സന്ധാനവു-
മഹംബുദ്ധ്യാശ്രയനായിച്ചെയ്യുമ്പോൾ
സാത്വികാഹംകാരത്തോടു കൂടീട്ടും
ചിത്പ്രതിബിംബത്തിന്റെയും സാക്ഷിയാം

യാതൊരു വസ്തു നിർവ്വികാരമായി
ശോഭിച്ചീടുന്നതുതന്നെ നിശ്ചയം 636
സർവ്വാദ്ധ്യാരോപകൂടസ്ഥനാം പ്രത്യ-
ഗാത്മചൈതന്യം സർവ്വോത്തമോത്തമം.

സുഷുപ്ത്യാദിയിൽ ചിച്ഛായ തന്നുടെ
നാശത്തിങ്കലും സാക്ഷിസ്വരൂപമായ്

പ്രത്യാശാത്മാവനശമിച്ചീടുന്ന
നിത്യനെന്നറിവാനിത്തു പോരയോ.

ഏവം ധ്യാനിച്ചീടുന്ന ചിദാഭാസ-
നഹംകാരതാദാത്മ്യത്തെ പ്രാപിച്ചു
ജ്ഞാനിത്വാജ്ഞാനിത്വങ്ങളോടും കൂടി
അഹമെന്ന പദത്തിന്റെ വാച്യാൎത്ഥം.

ഇത്താദാത്മ്യവും ദേഹാദികളിലു-
ള്ളത്തൽ ബുദ്ധിയും നിശ്ശേഷം പോകുമ്പോൾ 648
സ്ഥൂലദേഹാദ്യഹംകാരാന്തമായ
സംഘാതത്തിന്റെ സാക്ഷിസ്വരൂപമാം

സുഷുപ്ത്യജ്ഞാനവൃത്തിയിൽ വ്യക്തമായ്
പ്രതിബിംബിക്കമാനന്ദത്തിന്റെയും
സാക്ഷിരൂപമായ് സ്വാത്മാവിനെത്തന്നെ
കാൽക്ഷണം പിരിയാതെ നിനയ്ക്കണം.

ഇപ്രകാരം ശരീരാദിഭിന്നമായ്
സാക്ഷിരൂപമാമാത്മസ്വരൂപത്തെ
പ്രത്യക്ഷമെന്നു നന്നായ്വിചാരിച്ചു
നിശ്ചയം വരുത്തീടുന്ന നേരത്തു

ജാഗ്രദാദ്യവസ്ഥാത്രയത്തിങ്കലും
യോഗരൂപതുരീയാവസ്ഥയിലും 660
ദേഹം മൂന്നിനും ഭാനമില്ലായ്കയാൽ
വ്യതിരേകദശയിങ്കലുമാത്മാ.

നാശംകൂടാതെ ദേഹാദി സാക്ഷിയാ-
യന്വയിക്ക നിമിത്തമായ് സന്തതം

സത്യജ്ഞാനസ്വരൂപനഹമെന്നും
സിദ്ധമാമതിന്നില്ലൊരു സംശയം.

പുത്രദാരധനാദികളെക്കാളും
എത്രയും പ്രിയനാകയാൽ നിത്യവും
സുഷുപ്തിയിൽ വിപരീതമാം ബുദ്ധികൾ
ഒക്കെയും നശിച്ചീടുന്ന നേരത്തു

പ്രേമശേഷനായി ശേഷിക്കകൊണ്ടു-
മഹമാനന്ദരൂപനെന്നും സിദ്ധം. 672
ജാഗ്രദാദിയിൽ ദേഹാദി നിഷ്ഠമാം
സുഖദുഃഖാദിസാക്ഷിസ്വരൂപമായ്

സംബന്ധമൊന്നും കൂടാതെ നിൽക്കയാൽ
അസംഗനഹമെന്നോ ദൃഢമല്ലോ.
സ്വപ്നത്തിലും സുഷുപ്തിയിലും പിന്നെ
ചന്ദ്രസൂര്യപ്രകാശാദി കൂടാതെ

സ്വപ്നവിശ്വവും കാരണജ്ഞാനവും
ആത്മാവിങ്കൽ പ്രകാശിക്ക മൂലമായ്
സ്വപ്രകാശസ്വരൂപനഹമെന്നും
ഇപ്രകാരമറികയാൽ സിദ്ധമായ്.

വിശ്വമൊക്കെയും സ്വപ്നജഗത്തിന്റെ
ദ്രഷ്ടാവായീടുമെങ്കിലവിവേകാൽ 684
കല്പിതമത്രയല്ലാതെയില്ലൊന്നും
അതുകൊണ്ടഹമദ്വയനായല്ലോ.

നിത്യത്വം കൊണ്ടും സർവ്വാത്മത്വം കൊണ്ടും
പൂർണ്ണത്വവുമനന്തത്വവും കൊണ്ടും

ത്രിവിധപരിച്ഛേദരഹിതനാ-
മനന്തനഹമെന്നതും സിദ്ധമായ്.

അപ്പോൾ സത്യജ്ഞാനാനന്തമദ്വയാ-
സംഗചിന്മാത്രസ്വപ്രകാശത്വമായ്
സമസ്തോപനിഷത് പ്രതിപാദ്യമാം
ബ്രഹ്മൈവാഹമെന്നുള്ളതതിസ്ഫുടം.

ബ്രഹ്മം തന്നെ ജഗത്സൃഷ്ട്യവനാന്ത
രാഗാദിമൂലസംബന്ധനമായി 696
പ്രത്യഗാത്മസ്വരൂപനാകുന്നവെ-
ന്നല്ലോ ചൊല്ലുന്നു സർവ്വശ്രുതികളിൽ.

അഖണ്ഡൈകരസമാം പരബ്രഹ്മ-
മഹമെന്നപരോക്ഷമായ് തോന്നുമ്പോൾ
അബ്രഹ്മത്വം നിവർത്തിക്കും ജീവന്റെ
ബ്രഹ്മത്തിന്റെ പരോക്ഷത്വവും പോകും.

പൂർണ്ണാനന്ദൈകരൂപമായന്നേരം
പ്രത്യഗാത്മസ്ഥിതിയും പ്രകാശിക്കും
ഇതുതന്നെ പരമകൃപാംബുധി
ഭാഷ്യകർത്താ ഭഗവല്പാദാചാര്യൻ
'വാക്യവൃത്തി'*യിൽ സ്പഷ്ടമതാംചെയ്തു
യോഗ്യന്മാർക്കറിവാൻതക്കവണ്ണമായ് 708
ഏവമായപ്പോൾ സംസാരാവസ്ഥയും
അതിൽ തോന്നുന്ന കർത്തൃത്വാദികളും

അഹംകാരന്റെ തന്നെയതും തുര്യ-
ചിന്മയാത്മാവിനില്ലെന്നും സിദ്ധമായ്

---

* ശ്രീ ശങ്കരാചാര്യവിരചിതമായ ഒരു അദ്വൈത വേദാന്തഗ്രന്ഥം.

അഹംകാരദശയിങ്കലുള്ളൊരു
സുഖദുഃഖാദി സംസാരദോഷങ്ങൾ

അഹംകാരലയമാം സുഷുപ്തിയിൽ
അഖിലവും നശിച്ചുപോകുമല്ലോ
ശ്രീമത് ഭാഗവതൈകാദശസ്കന്ധ
ശ്രേയസ്കാമനാമുദ്ധവൻ തന്നോടും

ശ്രീകൃഷ്ണനരുൾചെയ്തതു തന്നെ
ശ്രേയസ്സെന്തിതിലേറെയൊന്നുമുള്ളൂ 720
ഇപ്രകാരമഖണ്ഡാനന്ദാദ്വയ-
ബ്രഹ്മാഭിന്നനാം പ്രത്യഗാത്മാവു താൻ

സർവത്തിനുമവിഷയനെങ്കിലും
വൃത്തിവ്യാപ്തനാമില്ല ഫലവ്യാപ്തി
ദേഹാദികളിലാത്മത്വം മൂലമായ്
സമസ്തവും നിരസ്തമായീടുമ്പോൾ

സർവസാക്ഷ്യഹമെന്നഖണ്ഡാനന്ദ-
സാക്ഷാത്ക്കാരമാം ചിത്തവൃത്തികൊണ്ടു
സാക്ഷ്യഹംകാരഭേദം മറച്ചീടും
ബ്രഹ്മനിഷ്ഠയാമജ്ഞാനം നഷ്ടമാം.

ശുദ്ധരൂപനാം പ്രത്യഗാത്മാവപ്പോൾ
സ്വപ്രകാശനായ് ബുദ്ധിതൻ വൃത്തിയിൽ 732
പ്രതിബിംബിക്കും വൃത്തിവ്യാപ്തിയെന്നു
പറയുന്നിതതുതന്നെ ശാസ്ത്രത്തിൽ

വൃത്തിനിഷ്ഠചിദാഭാസനെത്തന്നെ
ഫലചൈതന്യമെന്നും പറയുന്നു

അതുകൊണ്ടു ഘടാദികളെപ്പോലെ
സ്വപ്രകാശാത്മാ ശോഭിക്കയില്ലല്ലോ.

അത്രയല്ല ഫലചൈതന്യമപ്പോൾ
സൂര്യജ്യോതിഷി ദീപപ്രഭപോലെ
സ്വപ്രകാശമാം സാക്ഷിപ്രകാശത്തിൽ
ക്ഷിപ്രമന്തർഭൂതമായ്ഭവിച്ചീടും.

ഇതുകൊണ്ടല്ലോ വേദാന്തവാക്യങ്ങൾ
ശ്രുതിഗമ്യത്വം ബുദ്ധ്യാദ്യഗമ്യത്വം
രണ്ടുമാത്മാവിനുണ്ടെന്നു ചൊല്ലുന്നു
കണ്ടുകൊള്ളണം ചേഷ്ടിതമിങ്ങനെ.

വിദ്യാവാരിധിപാരഗനാകിയ
വിദ്യാരണ്യമുനീന്ദ്രനുമക്കളും
വിസ്തരിച്ചിതു തന്നെയരുൾചെയ്തു
[1]‘തൃപ്തിദീപ’ത്തിലെത്രയും സ്പഷ്ടമായ്.

ഇപ്രകാരം സമുത്പന്നമായൊരു
വിജ്ഞാനത്തിൻ ദാർഢ്യാർത്ഥമായിട്ടു
പ്രതിബന്ധമാം ദേഹാത്മബുദ്ധിയും
ജഗത്സത്യത്വബുദ്ധിയും നിശ്ശേഷം

നശിച്ചീടുവാൻ കാരണമായൊരു
ദേഹാദിവ്യതിരിക്താത്മചിന്തനം
ജഗന്മിഥ്യാത്വചിന്തനവും സദാ
പരിശീലിച്ചുകൊൾക നിരന്തരം.

---

1. ശ്രീ വിദ്യാരണ്യമുനികൃതമായ പഞ്ചദശിയിലെ 7-ാം പ്രകരണമാണ് തൃപ്തിദീപം.

ഇത്ഥമഭ്യസനപ്രതിബന്ധമാം
അപരോക്ഷാത്മവിജ്ഞാനമനന്തരം
വിജ്ഞാനത്താലസംഭാവനാദിക-
ളോടും കൂടീട്ടുമജ്ഞാനം നഷ്ടമാം.
അനന്തരത്താത്മാവിങ്കലാ(ന്മാ)ത്മാവെ-
ന്നഭിമാനിച്ചീട്ടുന്നൊരഹംകാരം
ബന്ധമോക്ഷങ്ങൾക്കാശ്രയനാമവൻ
വന്ധ്യാപുത്രനെപ്പോലെ നശിച്ചീടും.
തന്നിഷ്ടങ്ങളായുള്ളൊരു കർമ്മങ്ങൾ
സഞ്ചിതാഗാമിരൂപങ്ങളനന്തരം 768
ബഹുജന്മനിമിത്തങ്ങളെങ്കിലും
ക്ഷണമാത്രം കൊണ്ടൊക്കെ നശിച്ചുപോം.
ഭൂതഭാവനനായ ഭഗവാനും
ഗീതതന്നിലിതു തന്നെ സ്പഷ്ടമായ്
ഭൂതദ്രോഹത്തിൽ ഭീതവാനായൊരു
ശ്വേതവാഹനനോടരുൾചെയ്തതും.
ലോകാനുഗ്രഹഹേതുവായ് ജ്ഞാനികൾ
ദേഹാദികളാൽ ചെയ്യുന്ന കർമ്മങ്ങൾ
പ്രാരബ്ധക്ഷയത്തോളമതെന്നിയേ
ജ്ഞാനികൾക്കില്ലഹംകാരനാശത്താൽ.
ദധിതന്നിലങ്ങൊന്നായ്വസിക്കുന്ന
നവനീതം കടഞ്ഞെടുത്തമ്പോടെ 780
പിന്നെയുമദ്ദധിതന്നിലിട്ടാലും
ഭിന്നമായ്ത്തന്നെ വർത്തിക്കുമായതും
അവിവേകദശയിലതുപോലെ
മിഥ്യാതാദാത്മ്യംതന്നെ നിമിത്തമായ്

ദേഹാഹംകാരംതന്നോടഭിന്നമായ്
സ്ഥിതമെങ്കിലും സത്ഗുരുവാക്യത്താൽ

ശ്രുതിയുക്ത്യനുഭൂതികളെക്കൊണ്ടും
പൃഥക് സാക്ഷാത്കൃതാത്മസ്വരൂപവും
വേറെതന്നെയിരിക്കുന്നു പത്മ—(?)
പത്രത്തിൽ പയോബിന്ദുവിനെപ്പോലെ.

ഗീതഭാഗവതാദികളിലിതു—
മോതി നന്നായ് ജഗത്പതി മാധവൻ 792
ഭീതിയൊട്ടുമില്ലീവഴി കണ്ടവ—
ർക്കായതിനൊരു സംശയവുമില്ല.

വർത്തമാനശരീരജനകമാം
കർമ്മം പ്രാരബ്ധമെന്നല്ലോ ചൊല്ലുന്നു.
ആരബ്ധഫലമാകയാലായതു
ചാപനിർവൃത്തമായ ശരംപോലെ

മദ്ധ്യേ വിച്ഛിത്തികൂടാതതിന്നുടെ
ഭോഗത്തിന്റെയവധി വരുവോളം
ജ്ഞാനത്തിന്നുപകാരമാമജ്ഞാനം
കൊണ്ടു നഷ്ടമാം ദേഹേന്ദ്രിയങ്ങൾക്കും.

സുഖദുഃഖാദി നൽകീടുമെന്നല്ലോ
പരിഭാഷ നടക്കുന്നു ശാസ്ത്രത്തിൽ 804
ആത്മാവങ്ങതിനുംകൂടെ സാക്ഷിയായ്
നിർവ്വികാരനായ്ത്തന്നെ വസിക്കുന്നു.

ഇപ്രകാരമുള്ളോരു സ്ഥിതിയല്ലോ
ജീവന്മുക്തിയെന്നോതുന്നു ശാസ്ത്രത്തിൽ.

ലോകസൃഷ്ടിയിൽ ദേഹാദിയുക്തനായ്
ജീവനായ്ത്തന്നെ മുക്തനാകുന്നല്ലോ.

ജീവന്മുക്തിയെ സംരക്ഷണം ചെയ്‌വാൻ
ഏവം ശീലിച്ചീടേണം സമാധിയും
സവികല്പകംതന്നെ രണ്ടായീടും
ദൃശ്യാനുവിദ്ധം ശബ്ദാനുവിദ്ധവും.

ഇപ്രകാരം ത്രിവിധസമാധിയും
ബാഹ്യാഭ്യന്തരഭേദത്താലാറാകും 816
ആറുമിപ്പോൾ ക്രമത്താലെ ചൊല്ലുന്നേൻ
ഏറെ വിസ്തരിക്കാതെ ചുരുക്കത്തിൽ.

മുമ്പിത്തന്നെ ഗുരുവരനോതിയ
വേദാന്തശ്രവണത്താൽ പരമാർത്ഥം
ശ്രദ്ധ മാത്രത്താൽ സാമാന്യമായറി-
ഞ്ഞത്ര പിന്നെ സ്വബുദ്ധികൊണ്ടേററവും

യുക്തിപൂർവ്വമായുള്ള വിചാരമാം
മനനമതും നന്നായ്ക്കഴിഞ്ഞുടൻ
ദേഹത്തുങ്കലഹമെന്നുമീവക
വിപരീതമതികളെ വഞ്ചിച്ചു.

ദേഹാദിസാക്ഷ്യഹമെന്നും സന്തതം
*സജാതീയമതിപ്രവാഹമായ 828
നിദിദ്ധ്യാസനവും ചെയ്തനന്തരം
സമാദ്ധ്യഭ്യാസം ചെയ്ക വഴിപോലെ.

അവിടെപ്പിന്നെ ദൃശ്യാനുവിദ്ധത്തെ
പ്രഥമം പരിശീലിച്ചുകൊള്ളണം

ദൃശ്യദേഹാദിയോടു സഹിതത്തെ
ദൃശ്യാനുവിദ്ധമെന്നു പറയുന്നു.

ദേഹാദികളെ ദൃശ്യങ്ങളായിട്ടു
നിർദ്ദേശിച്ചു തത്സാക്ഷ്യഹമെന്നുള്ളിൽ
അനുസന്ധാനം ചെയ്യുന്നതു തന്നെ
ദൃശ്യാനുവിദ്ധമായ സമാധിയാം.

ഇത്ഥം ദേഹാദിദൃശ്യനിരാസത്തെ
കൂടാതെ തന്നെ സാക്ഷിസാക്ഷാത്ക്കാരം 840
ദൃഢമായ്‌വരുവോളം നിരന്തരം
പരിശീലിച്ചുകൊൾക വഴിപോലെ.

ഇതു നന്നായ് സുദൃഢമാക്കിക്കൊണ്ടു
ശബ്ദാനുവിദ്ധമഭ്യസിച്ചീടണം
സത്യജ്ഞാനാദിശബ്ദം സ്മരിച്ചതി-
നർത്ഥമായിട്ടങ്ങാത്മാനുചിന്തനം

ചെയ്തീടുന്നതു ശബ്ദാനുവിദ്ധമാം
സവികല്പസമാധിയറിഞ്ഞാലും
ശുദ്ധരൂപോഽഹമാനന്ദരൂപോഽഹം
അദ്വിതീയോഽഹം ബ്രഹ്മാഹമിങ്ങനെ

സുദൃഢാനുഭവം വരുവോളവും
ശബ്ദാനുവിദ്ധമഭ്യസിച്ചീടണം. 852
അതുകൊണ്ടഹം ബ്രഹ്മമെന്നേററവും
അപരോക്ഷമായ് സാക്ഷാത്കൃതമായാൽ

ബ്രഹ്മാഹമെന്നു ഖണ്ഡാകാരമായ
വൃത്തിയെക്കൂടെ വിസ്മരിച്ചീടണം

ധ്യേയബ്രഹ്മമാത്രമായ്മനോവൃത്തി
ഭവിക്കുന്നതത്രു നിർവികല്പകം.

വിഘ്നങ്ങളുണ്ടവിവേകമായതിൽ
ലയം വിക്ഷേപമേവം കഷായവും
രസാസ്വാദവുമിങ്ങനെ നാലുണ്ട-
ങ്ങതിനുള്ള സ്വഭാവം പറഞ്ഞീടാം.

നിദ്രകൊണ്ടുള്ള ഭേദം ചിത്തത്തി-
ലതുതന്നെ ലയമെന്നും ചൊല്ലുന്നു. 864
കൂടക്കൂടെ വിഷയങ്ങളിൽ ചിത്തം
വാസനയാ പോകുന്നതു വിക്ഷേപം.

ലയം വിക്ഷേപം രണ്ടുമല്ലാതെ കണ്ടി-
ടയിൽ ചിത്തം രാഗാദിദോഷത്താൽ
ശുദ്ധഭാവേന തൂഷ്ണീമവസ്ഥയെ
പ്രാപിച്ചീടുന്നതല്ലോ കഷായവും.

അവാലംബാവസ്ഥയിൽ ചിത്തവും
അഖണ്ഡാനന്ദരൂപമായീടാതെ
വൃത്തിയിൽ പ്രതിബിംബിതാനന്ദത്തെ
ആസ്വദിക്കുന്നതല്ലോ രസാസ്വാദം.

ഇപ്രകാരം സമാധികാലത്തുള്ള
വിഘ്നങ്ങളെ പരീക്ഷിച്ചു നന്നായി 876
നിദ്രക്കുംകൂടെ സാക്ഷിതാനെന്നോർത്തു
ലയമാശു പരിഹരിച്ചീടണം.

വിഷയേ ദോഷചിന്തനവും തഥാ
സ്വാത്മാനന്ദാനുസന്ധാനവും ചെയ്തു
വിക്ഷേപത്തെ കളയണമാത്മാനു-
സന്ധാനത്താൽ കഷായത്തെ നീക്കണം.

വൃത്തിവിസ്മരണത്താൽ രസാസ്വാദം
സത്വരം നിവൃത്തിച്ചുകൊള്ളേണമേ
മുമ്പിൽ മുമ്പിലുണ്ടാകുന്ന വൃത്തിയെ
മറന്നീടുവാൻ ചെയ്യും പ്രയത്നത്താൽ
പിന്നെപ്പിന്നെയുണ്ടാകാതെയായിട്ടു
വൃത്തി പോകുമ്പോൾ ചിത്തവുമില്ലല്ലോ. 888

## നിർവ്വികല്പസമാധി

നിർവ്വികല്പസമാധിക്രമമിനി
ഗുർവ്വനുഗ്രഹത്താൽ പറഞ്ഞീടുന്നേൻ,
സ്ഥൂലദേഹാഭിമാനിയാം വിശ്വനെ
വിരാണ്മാത്രമായ്ക്കല്പിച്ചുറച്ചുടൻ
വ്യഷ്ടിസ്ഥൂലശരീരസ്വരൂപമായ്
സമഷ്ടിബ്രഹ്മാണ്ഡത്തെയുമീവണ്ണം.
വിരാഡ്രൂപത്തെപ്പിന്നെ വഴിപോലെ
ഹിരണ്യഗർഭമാത്രമായ്ക്കല്പിച്ചു
അവിടെപ്പിന്നെ സൂക്ഷ്മദേഹസ്ഥനാം
തൈജസനെയും വ്യഷ്ടിസമഷ്ടിയായ്.
സൂക്ഷ്മദേഹങ്ങളേയും വഴിപോലെ
ലയിപ്പിച്ചു ഹിരണ്യഗർഭനെ (?) 900
മായോപാധികനായീടുമീശങ്കൽ
സമർപ്പിച്ചുടൻ കാരണോപാധിയിൽ
അഭിമാനിയാം പ്രാജ്ഞനേയും പിന്നെ
വ്യഷ്ടികാരണദേഹസഹിതമായ്
സമഷ്ടിരൂപമായീടും മായയും
ഈശ്വരരൂപമായിട്ടുറപ്പിച്ചു

ഈശ്വരനെയുമിപ്രകാരം തന്നെ
സർവ്വസാക്ഷിയായ് സർവ്വാന്തരംഗനായ്
സച്ചിദാനന്ദരൂപനായ് വർത്തിക്കും
സ്വപ്രകാശനാം പ്രത്യഗാത്മാവിങ്കൽ
നിർവ്വിശേഷം ലയിപ്പിച്ചുകൊള്ളണം
നിർവ്വികല്പസമാധിയിലനഘം. 912
പ്രത്യക്ചൈതന്യം ശുദ്ധപരബ്രഹ്മ
ചൈതന്യമെന്നു നിശ്ചയിച്ചാൽ പിന്നെ
നിശ്ചയവും കതകരജോന്യായം
തത്ര താനേ ലയിച്ചീടുമന്നേരം
നിശ്ചലാനന്ദസാന്ദ്രസുധാബ്ധിയായ്
വർത്തിച്ചീടും സമാധിഗതിയുടെ
പര്യവസാനഭൂമിയെന്നാചാര്യ-
വര്യന്മാർ പരിചോദനംചെയ്തിതു.
നിവൃത്തിച്ചു സമാധിദശയിൽ നി-
ന്നനുവർത്തിച്ചീടുന്നേരം സംസാരം
ബഹിർവ്വിക്ഷേപം കൂടാതിരിപ്പാനായ്
ബാഹ്യമായ സമാധിത്രയത്തെയും 924
പരിശീലിച്ചിടേണമതിനായി
പറയുന്നേനറിഞ്ഞവണ്ണമല്പം.

### സമാധിത്രയം

ഇപ്രപഞ്ചത്തിലസ്തി ഭാതി പ്രിയം
നാമ രൂപമെന്നഞ്ചംശമുള്ളതിൽ
ആദ്യം മൂന്നംശം ബ്രഹ്മസ്വരൂപമാം
ശിഷ്ടം രണ്ടംശവും ജഗദ്രൂപമാം.

അസ്തി ഭാതി പ്രിയമെന്നാലായതും
സച്ചിദാനന്ദം തന്നെയാകുന്നല്ലോ
സച്ചിദാനന്ദം സർവ്വത്ര നിശ്ചലം
നാമരൂപങ്ങളസ്ഥിരം സർവ്വത്ര.

ഈ പ്രകാരമായുള്ള ജഗത്തിങ്കൽ
വ്യാവൃത്തങ്ങളാം നാമരൂപങ്ങളെ 936
വേർപെടുത്തതിന്നാധാര മായിട്ടു-
ങ്ങനുവർത്തിക്കും സർവ്വത്ര സർവ്വദാ

സച്ചിദാനന്ദമെന്നുള്ള ചിന്തനാ
ബാഹ്യദൃശ്യാനുവിദ്ധം സവികല്പം
നാമരൂപപൃഥക്കരണത്തിനാൽ
സച്ചിദാനന്ദമെന്നുള്ള ചിന്തനം

ബാഹ്യദൃശ്യാനുവിദ്ധം സവികല്പം
നാമരൂപപൃഥക്കരണത്തിനാൽ
സച്ചിദാനന്ദബ്രഹ്മാനുസന്ധാനം
ദൃഢമായുറയ്ക്കുമന്നേരത്തിൽ

നാമരൂപങ്ങളെയുമുപേക്ഷിച്ചു
അഖണ്ഡാനന്ദബ്രഹ്മമിതൊക്കെയും 948
അഖണ്ഡാദി പദസ്മൃതിപൂർവ്വമായ്
തദർത്ഥമായിട്ടാത്മാനുസന്ധാനം

ബാഹ്യശബ്ദാനുവിദ്ധസവികല്പ-
മിപ്രകാരം ബഹിർഭാഗത്തുങ്കലും
അഖണ്ഡാനന്ദബ്രഹ്മാനുസന്ധാനം
ദൃഢമാകുമ്പോഴന്തഃകരണവും

അഖണ്ഡാനന്ദമാത്രത്തിന്നാധാര-
മാകയാലുള്ള പാരവശ്യംകൊണ്ടും
അഖണ്ഡാദികളേയും മറന്നുടൻ
വൃത്തികൂടാതെ വർത്തിച്ചീടുന്നേരം

ബാഹ്യനിർവ്വികല്പകസമാധിയാം
ഇസ്സമാധിയും നന്നായ് ദൃഢമായാൽ 960
ബാഹ്യാഭ്യന്തരമെന്നുള്ള ഭേദവും
ചിത്തത്തിനില്ലിതുകൊണ്ടു സർവ്വത്ര

സർവ്വദാ ഭവിക്കുന്നു സമാധിയും
നിർവ്വികല്പാദി ഭേദവിഹീനമായ്
ആത്മാകാരമനാത്മാകാരമെന്നും
രണ്ടുരൂപം മനസ്സിനുണ്ടായതിൽ.

ആത്മാകാരത്തെക്കൊണ്ടുകളയണ-
മനാത്മാകാരഭാഗമെന്നിങ്ങനെ
സർവ്വജ്ഞാത്മമുനീന്ദ്രവചനത്തി-
ന്നിസ്സമാധികളെല്ലാം വിഷയമാം.

ഇപ്രകാരത്തിലുള്ള സമാധികൾ
എപ്പേരും വിട്ടു സ്പഷ്ടതരമായി 972
'ദൃഗ്ദൃശ്യവിവേക'ത്തിലരുൾചെയ്തു
വിദ്യാരണ്യമുനീന്ദ്രഗുരുക്കളും.

ഏവമുള്ള സമാധികളെക്കൊണ്ടു-
ങ്ങാത്മാകാരമാക്കീടുകയാൽ ചിത്തം
അനാത്മാകാരമൊക്കെ നശിക്കുമ്പോൾ
സ്വപ്രകാശമായ് സിദ്ധമായുള്ളൊരു

സാക്ഷി പ്രത്യക്സ്വരൂപം പരബ്രഹ്മം
സന്തതം സ്ഫുരിച്ചീടുമതുകൊണ്ടു
ഉല്പത്തിക്രമപ്രതിലോമമായി-
ട്ടിപ്രപഞ്ചമവിദ്യാസഹിതമായ്.

ബുദ്ധികൊണ്ടുടൻ പ്രത്യഗഭിന്നമാം
ബ്രഹ്മത്തിങ്കലശേഷം ലയിപ്പിച്ചു 984
വത്തിച്ചീടുകകൊണ്ടുമഭിജ്ഞനാം
ബ്രഹ്മനിഷ്ഠസമാധിസ്ഥൻ സവ്വം

വിശ്വത്തെ ലയിപ്പിക്കും പ്രകാരവും
ശാശ്വതം പറയുന്നതു കേട്ടാലും.
ഭൂമി തോയത്തിൽ തോയമനലങ്കൽ
അഗ്നിയുമനിലംകലനിലനം,

വ്യോമത്തിങ്കലും വ്യോമവും മായയിൽ
മായയോടു സഹിതമാം കൂടസ്ഥൻ
പ്രത്യഗ്രൂപപരബ്രഹ്മത്തിങ്കലും
ലയിപ്പിക്കുന്നു മുക്തന്മാരായവർ.

ഏവമെന്നാൽ പ്രഥമം പഞ്ചീകൃത-
പഞ്ചഭൂതകാര്യമാം ബ്രഹ്മാണ്ഡത്തെ 996
സ്ഥൂലപഞ്ചമഹാഭൂതമാത്രമായ്
കല്പിച്ചിട്ടുടൻ സ്ഥൂലസൂക്ഷ്മങ്ങളെ

സൂക്ഷ്മപഞ്ചഭൂതമാത്രമായിട്ടും
പൃഥിവ്യാദികളേയുമനന്തരം
സ്വസ്ഥകാരണമാത്രമാക്കീടുമ്പോൾ
വിശ്വമൊക്കെ ലയിച്ചീടും നിശ്ചയം.

അദ്ധ്യാരോപിതമായ ജഗത്തിന്റെ
അപവാദം ഗുരുവരകാരുണ്യാൽ
ഒരുവണ്ണം പറഞ്ഞതിനിതുകൊണ്ടും
ജീവന്മുക്തി സുശിക്ഷിതമായിട്ടും.

ഇപ്രകാരമാകുംപോഴജ്ഞാനവു-
മതുകൊണ്ടുള്ള ബന്ധവുമങ്ങനെ 1008
ജ്ഞാനവുമതിനാലുള്ള മോക്ഷവും
നിത്യശുദ്ധനായിട്ടമാത്മാവിന്നു

ഒരുകാലവുമില്ലെന്നു തന്നെയാം
ദൃഢനിശ്ചയം ബ്രഹ്മനിഷ്ഠന്മാക്കും
ഇതുതന്നെ ശ്രുതിശിരോവാക്യങ്ങൾ-
ക്കതിഗൂഢമായുള്ള സിദ്ധാന്തവും.

ശാസ്ത്രഗർത്തത്തിൽ വീണുഴലുന്നതു
മാത്രംകൊണ്ടറിയാമോ പരമാത്ഥം
നേത്രമുള്ള ഗുരുവരകാരുണ്യാൽ
ശ്രോത്രം തന്നിലുപദേശം കൂടാതെ.

പാത്രമെന്നുമപാത്രമെന്നും ചില
ശാസ്ത്രം കൊണ്ടു പറയുന്നതൊക്കെയും 1020
ശ്രോത്രിയനാം ഗുരുവറിഞ്ഞിട്ടല്ലോ
ശാസ്ത്രസാരമുപദേശിക്കുന്നതും.

ഗുരുശാസ്ത്രമൊഴിഞ്ഞുടനാരിന്നു
പരമാത്ഥസ്വരൂപമറിയുന്നു
ഗുരുപാദശുശ്രൂഷകൊണ്ടുണ്ടാകും
പരമായുള്ള ശാസ്ത്രവിജ്ഞാനവും.

തൃക്കടേരി യതിപ്രവരനെയും
അക്കണക്കന്യദേശികന്മാരെയും
ഉൾക്കാളിൽ കരുതുക കൊണ്ടല്ലോ
ധിക്കൃതമായി മായാപ്രപഞ്ചവും.

ഇപ്രകാരമിപ്പാനപ്രബന്ധത്തെ
സ്വല്പബുദ്ധികൾക്കായിട്ടു ചൊല്ലിയേൻ
അല്പങ്ങളായ ദോഷങ്ങളൊക്കെയും
സല്പുമാന്മാർ സഹിച്ചരുളേണമേ.

ഇപ്രബന്ധമൊരുത്തനനുദിനം
അല്പമെങ്കിലും ശ്രദ്ധയായ് ചൊല്ലുകിൽ
അപ്പുരുഷൻറെ സംസാരസങ്കടം
മുപ്പുരാന്തകനാണെ നശിച്ചീടും.

അച്യുതാനന്ത! ഗോവിന്ദ! മാധവ!
സച്ചിദാനന്ദമൂർത്തേ! സനാതന!
ത്വച്ചരണാരവിന്ദമെന്മാനസേ
നിശ്ചലമായ്വസിച്ചരുളീടണം.

കോ നാ രാജന്നിന്ദ്രിയവാന്മുകുന്ദചരണാംബുജം
ന ഭജേൽ സർവ്വതോ മൃത്യുരുപാസ്യമമരോത്തമൈഃ

ഇതി പാനപ്രബന്ധം സമാപ്തം

## കേരള സർവ്വകലാശാല

## മാനസ്ക്രിപ്റ്റ്സ് ലൈബ്രറി

## മലയാളഗ്രന്ഥാവലി

ഇതു് ഉൾപ്പെടെ 102 മലയാള ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിച്ചിട്ടുണ്ടു്

**അടുത്ത കാലത്തെ പ്രസിദ്ധീകരണങ്ങൾ.**

| | |
|---|---|
| കളരിവിദ്യ | (കേരളത്തിലെ കളരിപ്പയററു മുറകൾ) |
| ഉണ്ണിയാടീചരിതം. | (ഒരു മദ്ധ്യമലയാള ചമ്പു) |
| ജ്ഞാനമുത്തുമാല | (ക്രിസ്തുമതസംബന്ധമായ ഒരു പഴയ കൃതി) |
| കുചേലവൃത്തം | (ഓട്ടൻ തുള്ളൽ) |
| ആശൗചകേരളി | (കേരളത്തിലെ ആശൗചവിധികൾ) |
| അശോകവനികാങ്കം | (ഒരു ആട്ടപ്രകാരം) |
| കൂപശാസ്ത്രം, ഖഡ്ഗശാസ്ത്രം നായാട്ടുവിധി | (കിണറു വെട്ടാനും, ഖഡ്ഗം ഉണ്ടാക്കാനും, നായാടുന്നതിനും ഉള്ള വിധികൾ) |
| സഭാപ്രവേശം പാന | (ഒരു പാനപ്രബന്ധം) |
| മുകുന്ദമാല | (ഭാഷാവ്യാഖ്യാനം) |
| സപ്തപ്രകരണം | (വേദാന്തം) |
| രാജസൂയം ചമ്പു | (വ്യാഖ്യാനസഹിതം) |
| ഗുരുദക്ഷിണപ്പാന | (ശ്രീകൃഷ്ണന്റെ ഗുരുദക്ഷിണ) |
| അദ്ധ്യാത്മവിചാരം പാന | (ഒരു പാനപ്രബന്ധം) |

## അച്ചടിയിലിരിക്കുന്നവ

| | |
|---|---|
| അദ്ധ്യാത്മരാമായണം കിളിപ്പാട്ടു് | (ഒന്നാം ഭാഗം) |
| ശേഷസമുച്ചയം-തന്ത്രം | (വ്യാഖ്യാനത്തോടുകൂടിയതു്) |
| അദ്ധ്യാത്മരാമായണം കിളിപ്പാട്ടു് | (സംശോധിതസംസ്കരണം രണ്ടാം ഭാഗം) |
| രാമചരിതം | (വ്യാഖ്യാനത്തോടുകൂടിയതു്) |
| കൗടലീയം-അർത്ഥശാസ്ത്രം | (ഭാഷാവ്യാഖ്യാനം-നാലാം ഭാഗം) |
| കൂദാശപ്പാന | (ക്രിസ്തുമതഗ്രന്ഥം) |
| കാളിനാടകം | (ദാരുകവധം) |
| അഷ്ടപദി | (ആട്ടപ്രകാരം) |
| അപ്രകാശിതങ്ങളായ ആട്ടക്കഥകൾ | |

---

**Printed at**
**The Kesari Press, Vazhuthacaud, Trivandrum**
**1959/1134.**